നന്ദനൃപന്മാക്കൊരത്ഥാഗ്രഹമുള്ള-
തിന്നമെയ്യൻതനിക്കില്ലെന്നറിഞ്ഞാലും 221
അത്ഥപാദംകൊണ്ടു സന്തോഷവുംപുന-
രിത്രയുമില്ലാമുരാപൌത്രനമെടൊ 222
ചന്ദ്രഗുപ്തനിപ്പ്രജകൾക്കുനിത്യമാ-
നന്ദമുണ്ടെങ്കിൽപ്രിയമതെന്നോക്കനീ" 223
ചന്ദനദാസനംചൊന്നാനതുനേരം
"ചന്ദ്രഗുപ്തൻമഹാരാജനതെദ്ദൃഢം 224
അത്ഥമല്ലാതെയെന്തൊന്നാൽനൃപനിന്നു
ചിന്തമോദംവരുത്തേണ്ടതിഹവയം" 225
ശ്രേഷ്ഠികുലോത്തമൻചൊന്നതുകേട്ടുടൻ,
ശ്രേഷ്ഠനാംചാണക്യനിത്തരംചൊല്ലിനാൻ 226
"രാജാവിനോടുവിപരീതമായാരു-
മാചരിച്ചീടായ്കിലേററംപ്രിയമെടൊ" 227
"യാതൊരുത്തർനൃപനോടുവിരുദ്ധമായ്
നീതിശാസ്ത്രാംബുധെകാട്ടുന്നതുമിപ്പോൾ"? 228
ശങ്കകൂടാതെപറഞ്ഞുതരുവൻഞാൻ
"എങ്കിൽനീതന്നെയതെന്നുധരിച്ചാലും" 229
അയ്യോശിവ!ശിവ!ഞാനൊരുമാനിധേ!
പൊയ്യെപറയുംവിലക്കുകാണായ്കയാൽ 230
ഇന്നയ്യനാളപിന്നെങ്ങനെമാവഹനിയോ-
ടെന്നുള്ളതൊക്കെവാചോത്തരുളുന്നതെ" 231
"എന്തുലത്തുംതുടങ്ങിപ്പുനരിക്കാലം
സന്തതമില്ലതുകൊണ്ടിതറിഞ്ഞാലും 232
മൌൎയ്യനരേന്ദ്രപതിതന്നോടിതുകാലം
വൈരംനടിച്ചിരിക്കുന്നോരമാത്യന്റെ 233
പുത്രകളത്രാദികളെയുംനീതാൻ
പത്തനെവെച്ചുരക്ഷിക്കുന്നതില്ലയൊ?" 234
"പൊയ്യായവാക്കുകളെപ്പലരെന്നോടു
മെയ്യെപറഞ്ഞതാരിക്കാലമീശപോ!" 235

ഭൂപാലവീരരോടേതാനമൊന്നു കൊ-
ണ്ടാപത്തകപ്പെട്ടുപണ്ടുമോരോജനം 236
നാട്ടിലെങ്ങാനലിപ്പെട്ടൊരാജനത്തിന്റെ
വീട്ടിലവരുടെസമ്മതംകൂടാതെ 237
കൊണ്ടുപോയ് തന്റെകുഡുംബത്തെയുംവെച്ചു
മണ്ടിമറുനാട്ടുതേടുമറികനീ 238
എന്നാലതിനെമറയ്ക്കമാറില്ലാരും
നിന്നെയൊഴിച്ചുധരണിയിൽനിണ്ണയം" 239
"അങ്ങിനെകേട്ടതുനേരുതന്നെപുന-
രെങ്ങുമതിന്നൊരുവാട്ടമില്ലുത്തമെ 240
മന്ത്രിപ്രവരൻപുറപ്പെട്ടുപോയനാ-
ളന്തിക്കവൻപുനരെന്റെഗൃഹത്തിങ്കൽ 241
കൊണ്ടുവന്നാക്കികളത്രത്തെയുംപിന്നെ
കൊണ്ടുപോയാനലിക്കനാതിന്റുമനാമെ" 242
"മുമ്പിൽപറഞ്ഞുനീയില്ലെന്നതുതന്നെ
പിന്നെപ്പറഞ്ഞിതുണ്ടെന്നതുമെങ്ങിനെ? 243
വാക്കിനുതങ്ങളിൽചേച്ചയില്ലേതുമെ
ഭോഷ്കുപറഞ്ഞാൽമടങ്ങുകയില്ലെടൊ 244
നേരുകേടായിപ്പറയുന്നനേരവും
ചേരുന്നതെപറഞ്ഞാൽനിരപ്പുട്ടഡം" 245
നേരുകേടേതുംപറഞ്ഞീലഞാനിന്നു
നേരൊഴിച്ചൊന്നുമിനിക്കില്ലനിണ്ണയം" 246
"ചന്ദനദാസ!ഞാൻചൊന്നതുകേൾക്കനീ
എന്തിനുനാലോതരാജ്യാജ്ഞതുടങ്ങുന്നു? 247
മന്ത്രിപ്രവരന്റെഭാര്യയെനൽകുക
ചന്ദ്രഗുപ്താവനീനാഥനായ്ക്കൊണ്ടെടൊ!" 248
"ആര്യ ചാണക്യ!മഹീസുരരത്നമെ!
മൌര്യമഹീപതിക്കകൊടുത്തിടുവാൻ 249
രാക്ഷസാമാത്യകളത്രമെന്നാദിരെ
സൂക്ഷിച്ചുവെച്ചിരിക്കുന്നതുമില്ലഞാൻ 250

ൻനക്കലശലിൽകൊണ്ടുവന്നീടിനാൻ
പിന്നെപ്പുലർകാലെക്കൊണ്ടുപോയീടിനാൻ" 251
"എങ്കിലെവിടേക്കുകൊണ്ടുപോയാനെന്നു
ശങ്കാവിഹീനംപറകയുംവേണംനീ" 252
"എങ്ങുപോയെന്നതുംഞാനറിഞ്ഞീലേതു-
മെങ്ങിനെഞാനറിയുന്നുദയാനിധേ!" 253
ചന്ദനദാസനോടാശുചാണക്യനും
മന്ദഹാസംപൂണ്ടുപിന്നെയുംചൊല്ലിനാൻ 254
"ചന്ദനദാസനിനല്ലതിവാല്ലഭ്യകെ-
ളിന്നുതുടങ്ങുന്നതെന്നുമറിഞ്ഞാലും 255
ഏതുമൊന്നുമറിയുന്നതില്ലപോൽ?
ചേതസിനന്നായ്നിരൂപിച്ചുചൊല്ലുനീ 256
ആപത്തുവന്നുതലയിൽകരേറിയാ-
ലാവതെന്തെന്നുവിചാരിക്കയുംവേണം 257
നന്ദനൃപന്മാരെഞാനെന്നതുപോലെ
ചന്ദ്രഗുപ്തൻതന്നെരാക്ഷസാമാത്യനും 258
നാശംവരുത്തുമെന്നുണ്ടുനിനക്കൊ-
രാശപുനരതുസാധിക്കയില്ലെടൊ 259
നയവിപുലബലമുടയവർകളായുള്ള ത്രി
വക്രനാസാദികളാകുന്നമന്ത്രികൾ 260
തെളിവിനൊടുധരണിപതിനന്ദനനുള്ളനാൾ
തിറമൊടിഹലക്ഷ്മിയെക്കെട്ടിനിർത്തീടിനാർ 261
അക്കെട്ടഴിച്ചുഞാൻമൌര്യതനയങ്കൽ
നില്ക്കട്ടെയെന്നുറപ്പിച്ചുകെട്ടീടിനേൻ 262
ഇക്കെട്ടഴിച്ചുകെട്ടീടുവാൻപാരിതി-
ലിക്കണ്ടവരാരുമില്ലെന്നറിഞ്ഞാലും 263
ദ്വിരദവരരുധിരകണാനേകശോണാഭയാൽ
തെളിവിനൊടുസന്ധ്യയെന്നായ്മിന്നുന്ന 264
ശിശിരകരമഹിതകലയെന്നപോലെയൊരു
സിംഹവദനത്തിലുള്ളൊരുദംഷ്ട്രയെ 265

പരിചൊടുപറിച്ചുകൊണ്ടിങ്ങുപോന്നീടുവാൻ
പാരതിലൊരുവൻതിനെക്കനാതോക്കനീ" 266
വിവിധമിതികേട്ടാൻശ്രേഷ്ഠിപ്രവരനും
വിഗതഭയമിങ്ങിനെ ചിന്തചെയ്തീടിനാൻ 267
"പലവിധമുള്ളവാക്കിനെണ്ണുന്നവരികിലും
ഫലമിനിയറിഞ്ഞുകൊള്ളാമെന്നതെവേണ്ടു" 268
അഗ്രകലൊത്തമനാകിയ ചാണക്യ-
നഗ്രമായുള്ളിനെയും ചൊല്ലിനാനിങ്ങിനെ 269
"ശ്രേഷ്ഠികലശ്രേഷ്ഠകേട്ടാലുമെങ്കിൽനീ
കാട്ടുന്നാദൃന്യംകൊണ്ടുള്ളതഭേവം 270
ദുഷ്ടൻക്ഷപണകൻചെയ്തദോഷംകൊണ്ടു
നാട്ടിന്നുപോയതുകേട്ടില്ലയൊഭവാൻ 271
പിന്നെശകടദാസൻചെയ്തദോഷത്താൽ
ചെന്നവൻകാലപുരിപുക്കിരിക്കുന്നു 272
ചന്ദ്രഗുപ്തൻമഹാരാജനിതുകാലം
ചന്ദനദാസനിൻശാഠ്യകർമ്മങ്ങളെ 273
ഒട്ടുംസഹിക്കയില്ലെന്നുവന്നാൽഭവാൻ
കഷ്ടമാംദണ്ഡമനുഭവിക്കുമല്ലൊ 274
എന്നതുകൊണ്ടുനിനക്കുഞാൻബന്ധുവായ്
ചൊന്നതുകേൾക്കനല്ലതവനിർണ്ണയം 275
കാൽക്ഷണംവൈകാതെരാജാജ്ഞയാഭവാൻ
രാക്ഷസൻതന്റെകളത്രത്തേയുംനൽകി 276
ചിത്രമായുള്ളരാജപ്രസാദങ്ങളും
എത്രയുംനന്നായനുഭവിച്ചീടെടൊ" 277
"ഉള്ളതെതന്നുക്രൂരമമനിർണ്ണയം
ഇല്ലാത്തതെങ്ങിനെനൽകുന്നുഞാനഹൊ 278
"ഇല്ലയൊരാക്ഷസൻതന്റെകളത്രത്തെ
ചൊല്ലുനീവെച്ചുരക്ഷിക്കുന്നതില്ലയൊ 279
നിന്റെകളത്രത്തെയുംപ്രാണനെയുമാ-
രാന്റെകളത്രത്തെക്കൊണ്ടുതടുത്തുനീ 280

കാത്തുകൊണ്ടീടുവാനാവിർഭവിക്കനിൻ
ചിത്തത്തിലെന്നെങ്ങനംവരുന്നിർണ്ണയം" 281
"ഭീഷണമായുള്ള വാക്കുകളെന്തിനു
ദോഷവിഹീനനാമെന്നോടുചൊല്ലുന്നു 282
സത്യമമാത്യകളത്രമെൻപത്തനെ
നിത്യവുംവെച്ചുരക്ഷിച്ചുകൊള്ളുന്നു ഞാൻ 283
എന്നുംതരികയുമില്ലെന്നുനിർണ്ണയം
എന്നാൽവരുത്തുവതൊക്കെവരുത്തുക 284
ഇല്ലെന്നതുരുചൊല്ലിയാലുംപുന-
രില്ലവിശ്വാസമെന്നാലെന്തുമെ സ്വത്തും" 285
"ഇത്തൊഴിൽതാവകംനന്നല്ലനിർണ്ണയം
ചിത്തത്തിൽനിശ്ചയംവന്നിതോചൊല്ലുനീ" 286
"നന്നായുറച്ചിളകാതൊരുനിശ്ചയം
വന്നുകിടക്കുന്നിതില്ലൊരുസംശയം" 287
ഇത്തരംസാമദാനാദികൾകൊണ്ടവൻ
ചിത്തമിളകാതെകണ്ടുചാണക്യനും 288
എത്രയുംചന്ദനദാസനെമാനിച്ചു
ചിത്രമാമൻതൊഴിലെന്നുനിരൂപിച്ചാൻ 289
പിന്നെയുംശ്രേഷ്ഠിവരനോടുചൊല്ലിനാൻ
നിർണ്ണയംനന്നായിവന്നിതോമാനസേ?" 290
എന്നുചാണക്യൻപറഞ്ഞോരനന്തരം
"നിർണ്ണയംവന്നിതെ"ന്നാൻമണികാരനും 291
അതികോപിതനായുടൻ ചാണക്യവിപ്രനു-
മനംവലയുച്ചുനിന്നിങ്ങിനെചൊല്ലിനാൻ 292
"ഝടിതിതവ ഗളതലമറുപ്പനിന്നേഷഞാൻ
ചന്ദ്രഗുപ്താവനീശാജ്ഞയാധർമ്മതെ 293
ഖലവണിജ!ശഠഹൃദയ!സാമ്പ്രതംനിന്നെയും
കാത്തുകൊണ്ടീടുമോരാക്ഷസൻവന്നിപ്പോൾ" 294
വാളെടുത്തുകോപിച്ചചാണക്യനും
ചീളെന്നപാഞ്ഞുവരുന്നതുകണ്ടഥ 295

ചന്ദനദാസനും ചഞ്ചലംകൂടാതെ
മന്ദഹാസംകലൎന്നിങ്ങിനെ ചൊല്ലിനാൻ 296
"ഏതുമൊരുഭയമില്ലമമഭവാൻ
ചാലത്തുമൊട്ടുതലയറുത്തീടുക 297
എന്നുടെകണ്ഠവുമങ്ങുള്ള വാളുമാ-
യൊന്നിച്ചുവന്നാൽമടിക്കേണമോ ചിന്ത 298
ശത്രുശമിഹവന്നുകൈപിടിപ്പാനില്ല
നേരേതലയിതാവെട്ടീടുകഭവാൻ" 299
ചന്ദനദാസനീവണ്ണം പറഞ്ഞപ്പോൾ
മന്ദിച്ചുവാങ്ങിനിന്നാൻ ചണകാത്മജൻ 300
ഉൾക്കരളിൽകിളരുന്നൊരുകോപേന
ചിക്കനെച്ചാണക്യവിപ്രകുലോത്തമൻ 301
ആക്കാലപാശികൻതന്നെയുമന്നേരം
മൂർഖനാകുംബന്ധപാശികൻതന്നെയും 302
ചന്തമോടാശുവിളിച്ചീടിനാനഥ
കാന്തവുമന്തിപ്പടിച്ചുവരുംവന്നാർ 303
"അന്ധരായുള്ളൊരീബന്ധുവായീടുന്ന
ചന്ദനദാസനായുള്ളൊരിവനെയും 304
ബന്ധിച്ചിവന്റെകളത്രപുത്രാദിയും
ബന്ധുക്കളായവനുള്ള ജനത്തെയും 305
കൊണ്ടുചെന്നന്ധതാമിസ്രസമാനമാം
കാരാഗൃഹത്തിലിട്ടീടുകവൈകാതെ 306
എല്ലാമിവനുള്ള ഭണ്ഡാരമൊക്കവെ
തിണ്ണംകവർന്നിങ്ങുകൊണ്ടുപോന്നീടുക 307
ചന്ദ്രഗുപ്തന്റെ പരിഭവിനെകല്പിച്ച
ചന്ദനദാസനൊരാണ്ണറിഞ്ഞീടുവാൻ" 308
ചണകസുതവചനമഥകർണ്ണയെട്ടുകേട്ടോരു
ചന്ദനദാസനമന്തരാചിന്തിച്ചാൻ 309
"സ്വഹൃദിമമകരുണാപുനരററമുണ്ടാകയാൽ
സർവ്വാപഹാരിവരികെന്നാലുംവരാ 310

ബന്ധുനിമിത്തംവരുന്നവിപത്തുകൾ
സന്തതമൊക്കെസ്സഹിക്കേണ്ടതവത്രെ” 311
എന്നുനിരൂപിച്ചുനില്ക്കുന്നനേരത്തു
ചെന്നുപിടിച്ചിതു ചന്ദനദാസനെ 312
കാലാന്തകോപന്മാരായ്മരുവുന്ന
കാലപാശാഖ്യനും ദണ്ഡപാശാഖ്യനും 313
കാലുംകരവുംവരിഞ്ഞവൻതങ്ങടെ
കാലദോഷത്താലവർകളിരുവരും 314
പുത്രകളത്രാദികളോടുകൂടിയ-
ങ്ങെത്രയുംഭീഷണമായിപ്പറഞ്ഞാർ 315
കണ്ടകപാഷാണസഞ്ചിതമായുള്ള
കുണ്ടറതന്നിൽപിടിച്ചുതള്ളീടിനാർ 316
വാതിലുംപിന്നെയടച്ചുപൂട്ടീടിനാൻ
ഭീതിപൂണ്ടയ്യോവിധിബലമെന്നോർത്തു 317
ചേതസിവന്നോരഴൽപൂണ്ടവർകളും
ആതുരന്മാരായതിൽകിടന്നീടിനാർ 318
പിന്നെയവർകളുംമറ്റുള്ളവരുമായ്
ചന്ദനദാസന്റെവീട്ടിലകംപുക്ക 319
അറ്റമില്ലാതോളമുള്ള നിധികളും
അറ്റമില്ലാതുള്ളൊരാഭരണങ്ങളും 320
വൈഡൂര്യപത്മരാഗേന്ദ്രനീലാദിയാം
വൈശിഷ്ട്യമുള്ള രത്നങ്ങൾനിറച്ചുള്ള 321
രത്നകംബളങ്ങളവധികൂടാതെയും
രത്നംപതിച്ചുള്ള ഛത്രഗണങ്ങളും 322
സ്വർണ്ണങ്ങൾകണ്ടിക്കനകത്തിൽനിർമ്മിച്ചുള്ള -
തെണ്ണമില്ലാതോളമെന്നേപറയാവൂ 323
പട്ടുകളോരോതരംനിറച്ചീടുന്ന
പെട്ടികളുമോലപ്പെട്ടിപാത്രങ്ങളും 324
കൈവെകുത്തിക്കവർന്നുകൊണ്ടന്നവർ
വെക്കംനൃപന്റെമുമ്പിൽവെച്ചീടിനാർ 325

ചന്ദനദാസനുള്ള ധീമെപ്പെരുമ
ചന്ദ്രഗുപ്തൻതനിക്കാദയോരനന്തരം 326
സന്തോഷമുൾക്കൊണ്ടു കൌടില്യവിപ്രനും
അന്തഃകരണത്തിലിങ്ങിനെ ചിന്തിച്ചാൻ 327
"രാക്ഷസാമാത്യനെച്ചൊല്ലിയിവനിന്നു-
പേക്ഷിക്കുമെല്ലൊ നിജമായജീവിതം 328
ചന്ദനദാസനെകൊല്ലുന്ന നേരത്തു
മന്ത്രിപ്രവരൻമരിക്കുമെന്നുംദൃഢം 329
സാരമായുള്ളതു സാധിപ്പതിനൊരു-
കാരണമാസ്സയും ചന്ദനദാസനും" 330
ഇത്ഥമോരോതരം ചിന്തിച്ചു ചിന്തിച്ചു
പൃത്ഥ്വീസുരേന്ദ്രനിരിക്കുംദശാന്തരേ 331
ഭദ്രഭടനും പുരുഷദത്താഖ്യനും
ഭദ്രബലമുള്ള ഡിംകാരരാതനും 332
വമ്പനായുള്ള ബലഗുപ്തനും പിന്നെ
കമ്പമില്ലാതൊരു രാജസേനൻതാനും 333
ഉത്തമനായുള്ള രോഹിതാക്ഷൻതാനും
ശക്തൻവിജയവർമ്മാവെന്ന വീരനും 334
ഉത്തമമന്ത്രിയായ്ത്തുവാണീടുന്ന
ബുദ്ധിമാനാം ഭാഗുരായണനെന്നിവർ 335
മുന്നം പുറപ്പെട്ടുപായത്തു ചിന്തിച്ചു
വന്നിതു സങ്കടം നാട്ടിലുള്ളാർകൾക്കും 336
കൌടില്യനെല്ലാവരോടും പറഞ്ഞവ-
ക്കാടലുണ്ടായതും പോക്കിനാനന്നേരം 337
വിഷ്ണുഗുപ്തന്റെ നിയോഗവും കൈക്കൊണ്ടു
ധൃഷ്ടനാകും ഭാഗുരായണമന്ത്രിയും 338
വിരവിനൊടു ബത മലയകേതുതന്നെക്കണ്ടു
വിശ്വാസമുള്ളൊരു മന്ത്രിയായീടിനാൻ 339
അവനുമതുകാലമപ്പർവ്വതരാജനോ-
ടൊരു ചിത്രമായതു പാർത്തു ചൊല്ലീടിനാൻ 340

"വരസചിവനായുള്ള രാക്ഷസമന്ത്രിക്ക
ത്തുമയോടൊന്നുസമ്മാനിക്കയുംവേണം" 341
പ്രിയസചിവനയവചനനിശമനദശാന്തരെ
പൌത്രപുത്രനുംരാക്ഷസാമാത്യനെ 342
ചൊല്ലിവിട്ടിങ്ങുവരുത്തിയവനോടു
ചൊല്ലിനാനെത്രയുംനല്ലമധുരമായ് 343
"കോപ്പുകളൊന്നുംഭവാനില്ലറിഞ്ഞഹൊ
ഉൾപ്പൂവിലുണ്ടൊരുദുഃഖമിനിക്കെടൊ 344
സ്വാമിവിനാശംനിനച്ചുഭവാനൊരു
കാമമൊന്നിങ്കലുമില്ലെന്നിരിക്കിലും 345
ഞാനൊരുശുശ്രൂഷണംതന്നാലതുഭവാൻ
മാനിച്ചലംകരിക്കേണംമഹാമതേ" 346
ഇത്ഥമുരചെയ്തതന്റെകഴുത്തിന്നു
സത്വരംനല്ലൊരുമാലയഴിച്ചവൻ 347
മന്ത്രിപ്രവരനുകാട്ടിയനേരത്തു
സന്താപമുംകൊണ്ടവനുമുരചെയ്താൻ 348
"ശൂര!സുകുമാര!വീരശിഖാമണെ!
തീരാതദുഃഖങ്ങളുണ്ടെന്നിരിക്കിലും 349
ചിന്തിക്കുമാറില്ലമുമ്പിൽകഴിഞ്ഞതു
എന്തുഫലമതുചിന്തിച്ചിനിക്കഹൊ 350
നിന്തിരുവുള്ളമെന്നെക്കുറിച്ചുണ്ടെങ്കി-
ലെന്തിനിക്കുള്ളതുസങ്കടംഭൂപതെ 351
വീര്യവുംകോപവുംനാണവുംഖേദവും
ശൌര്യവുമില്ലാതെയുള്ളദേഹത്തിന്മേൽ 352
ചേരുകയില്ലാഭവാൻതന്നാഭൂഷണം
പോരാത്തഞാനെന്തു വാങ്ങുന്നതുപിന്നെ 353
മൌര്യനിരിക്കുമെഴുനിലമാടത്തിൽ
വീര്യമേറീടുന്നസിംഹാസനമേറി 354
കാണ്മാൻഭവാനെയവകാശമുണ്ടെങ്കിൽ
വാങ്ങാമിതന്നുഞാനെന്നുംമടിയാതെ" 355

എന്നതുകേട്ടുമലയകേതുതാനും
മന്ദസ്മിതംചെയ്തവനോടുചൊല്ലിനാൻ 356
"അതിനെല്ലതുതവമനസികാരുണ്യമുണ്ടെങ്കി-
ലന്നതരുവാനിതല്ലെന്നറികെടോ 357
ഇന്നിതുവാങ്ങുകവേണംഭവാൻപുന-
രെന്നെക്കുറിച്ചോരുകാരുണ്യമുണ്ടെങ്കിൽ" 358
ഇങ്ങിനെകേട്ടുപറഞ്ഞാനമാത്യനും
"അങ്ങൊത്തവണ്ണമനുഷ്ഠിച്ചുകൊള്ളുക" 359
പാർത്ഥിവപുത്രനതുകേട്ടനേരത്തു
ദിവ്യമായുള്ളോരുപൊന്നണിമാലയും 360
മോദമുൾക്കൊണ്ടുമന്ത്രീന്ദ്രൻകഴുത്തില-
ങ്ങാദരപൂർവ്വമലംകരിച്ചീടിനാൻ 361
സന്തോഷമാർന്നവൻയാത്രപറഞ്ഞിതു
മന്ത്രിപ്രവരൻപുരംപുക്കമേവിനാൻ 362
"രാക്ഷസനായുള്ളമാത്യപ്രവരനു
സാക്ഷാൽസഖിയാംവിരാധഗുപ്താഖ്യനും 363
കെൽപ്പുള്ളരാക്ഷസൻതന്റെനിയോഗത്താൽ
ശില്പമായോരാഹിതുണ്ഡികവേഷമായ് 364
പാമ്പിൻകലടകംകെട്ടിയെടുത്തവൻ
പാമ്പുമാടിച്ചുനടന്നുകൊണ്ടക്കാലം 365
പുഷ്പപുരത്തിങ്കലുള്ളോരുവൃത്താന്ത-
മെപ്പേരുമേയറിഞ്ഞിങ്ങുവന്നീടിനാൻ 366
ഉത്തമമന്ത്രിതൻമുമ്പിലവൻതാനും
ചിത്താകുലതയാചെന്നുനിന്നീടിനാൻ 367
നല്ലനായുള്ളവിരാധഗുപ്തൻതന്നെ
വല്ലാതെയുള്ളാഹിതുണ്ഡികവേഷമായ് 368
കണ്ടതുനേരമമാത്യപ്രവരനു-
മുണ്ടായതില്ലവനാരെന്നതുംതദാ 369
പിന്നെയുംപിന്നെയുംസൂക്ഷിച്ചനേരത്തു
ധന്യനാംമന്ത്രിക്കുതന്നുള്ളിലുണ്ടായി 370

ഇണ്ടലായനേരമമാത്യപ്രവരനു-
മുണ്ടായദുഃഖേനവേഗമെഴുന്നേറ്റു 371
കണ്ണുനീരോടുമലംവീണുംപരവശാൽ
നന്നായവനെപ്പുറകത്തഴുകിനാൻ 372
കയ്യുംപിടിച്ചുകൂട്ടിക്കൊണ്ടുപോന്നുതന്റെ
പര്യങ്കസീമനിതന്നായിരുത്തിനാൻ 373
താനുമിരുന്നുപുനരവൻതന്നോടു
ദീനനായേവംപറഞ്ഞുതുടങ്ങിനാൻ 374
"കഷ്ടംകുറവന്റെവേഷംധരിക്കയാ-
ലൊട്ടുംഭവാനെയറിഞ്ഞീലഞാനഹോ 375
മംഗലരൂപനായുള്ളൊരുനിന്നെഞാ-
നിങ്ങനെകണ്ടതുനിച്ചുകാലമിശ്ശരം. 376
ഭൂപാലവീരനായുള്ളോരുനമ്മുടെ
ദേവനാംസർവ്വാർത്ഥസിദ്ധിയുള്ളോരുനാൾ 377
ശ്രീപാദചൂഡാമണിപ്രഭാഭാരങ്ങ-
ളാൾവാളമുള്ളപദവിയോടുംകൂടി 378
കേവലംനിന്നെഞാൻകാണുമാറാകുവാ-
നാവതില്ലല്ലോവിധിവിഹിതമിദം" 379
ഇത്ഥംപറഞ്ഞുമോരോന്നുനിരൂപിച്ചും
ചിന്തവിഷാദാൽകരഞ്ഞുതുടങ്ങിനാൻ 380
മന്ത്രിപ്രവരൻകരയുന്നതുനേര-
മന്തരംകൂടാതവനുമുരുശോകം 381
മന്ദമന്ദംതലോടിക്കൊണ്ടമാത്യനെ
മന്ദംവിരാധഗുപ്തൻപറഞ്ഞീടിനാൻ 382
"അലമലമിതരുതരുതുദുഃഖംമഹാമതേ
ത്വച്ഛ്രുഭവാനിഹഞങ്ങളെയൊക്കവെ 383
കനിവിനോടുപണ്ടുള്ളപോലെപദവിയെ
കാലാന്തരംകൊണ്ടനുഭവിപ്പിച്ചീടും" 384
നീതിമാനാകിയരാക്ഷസൻപിന്നെയു-
മാതുരനായവൻതന്നോടുചൊല്ലിനാൻ 385

"കഷ്ടമത്രെ തുലോം പാൎത്തുകാണുന്നേരം
നഷ്ടമായ്വന്നിതു നന്ദകുലം സഖേ! 386
വൃഷ്ണികുലം മുനിശാപാലതുപോലെ
വിഷ്ണുഗുപ്തൻ തന്റെ ദുൎന്നയംകൊണ്ടഹൊ 387
നന്ദകുലത്തിന്നവനിതുനാശവും
മന്ദനായുള്ള ഞാൻ ശേഷിക്കയും ചെയ്തു 388
അന്നു ഞാൻ ചാകാതിരിപ്പാനവകാശം
മന്നിൽ സ്നേഹമില്ലായ്കയുമല്ലകം 389
മാനുഷഭൃതിയിലാശകൊണ്ടുമല്ല
പ്രാണവിനാശഭയംകൊണ്ടുമല്ലെടോ 390
ഇത്തരങ്ങൾ നിരൂപിച്ചല്ലെടോ സഖേ
നിത്യപരദാസ്യമേറവുതന്നെ വയം 391
സ്വൎഗ്ഗമരുവും മമ ഭൂപതിക്കരി-
വൎഗ്ഗമശേഷമൊടുക്കനാനോൎത്തു 392
സന്തോഷമുണ്ടാകമെന്നുള്ളതോൎത്തു ഞാൻ
സന്തതമാവതുചെയ്യുന്നതുമെടൊ 393
ഒന്നുകൊണ്ടും ഫലിക്കുന്നതുമില്ലതി-
നൊന്നു നിരൂപിച്ചാലൊക്കയും നിഷ്ഫലം 394
ഭിത്തിയുണ്ടെങ്കിലെ ചിത്രമുള്ളു സഖെ-
യിത്രനയപ്രയോഗങ്ങൾക്കു കിംഫലം 395
സ്വാമിവിനാശം നിനച്ചു നിനച്ചൊരു
കാമവുമില്ലിനിക്കൊന്നിങ്കലുമെടൊ 396
രാത്രിയിൽ ചെന്നുകിടന്നാലുറക്കവു-
മേറെത്തൊരെത്തൊരാതരമില്ല നിദ്രയൊട്ടുമെ 397
ആററമില്ലാതൊരുദുഃഖംമുഴുക്കയാൽ
ചോററിന്നുമില്ല രുചിയെന്നതുമെ സഖെ! 398
എന്നുടെ സ്വാമിയാം നന്ദമഹീപതി
എന്നെയീവണ്ണമാക്കിച്ചമച്ചീടിനാൻ 399
രാക്ഷസനെന്നുള്ള തൊട്ടേടമെയുള്ളൂ
കാൽക്ഷണമെന്നെപ്പിരിഞ്ഞാൽ പൊറുക്കുമൊ 400

ഞാനൊരുകാൎയ്യംനിരൂപിച്ചുറിയിച്ചാൽ
മാനസെഭ്രപനകാൎയ്യമതുതന്നെ 401
ബന്ധുവായുള്ളൊരുചന്ദനദാസന്റെ
മന്ദിരത്തിങ്കൽകുടുംബത്തെയുംവെച്ചു
ധൈൎയ്യമുൾക്കൊണ്ടുപുറപ്പെട്ടുപോന്നുഞാൻ
കാൎയ്യമല്ലാതൊന്നുചെയ്യുന്നുമില്ലെടൊ 403
ബന്ധുജനമനോധൈൎയ്യമുണ്ടാവതി-
നെന്തൊന്നുവേണ്ടതെന്നാലതുംചെയ്തുഞാൻ 404
തീക്ഷ്ണനായുള്ളൊരുമൌൎയ്യനെക്കൊല്ലുവാൻ
തീക്ഷ്ണരസവാദികളെയുംകല്പിച്ചു 405
അതിനവർകളെഭരിച്ചീടുവാനായിഞാൻ
അഥശകടദാസനെകല്പിക്കയുംചെയ്തു 406
അരുളിനമരാതിവൃത്താന്തമറിവതി-
നതിനിപുണരാംക്ഷപണാദികൾതമ്മെയും 407
കുസുമപുരിതന്നിലാക്കീട്ടുമുണ്ടഹൊ
കിമിഹഫലമെന്നുതോന്നുന്നതുമുണ്ടെടോ 408
എന്നുടെസ്വാമിയാംസൎവ്വാൎത്ഥസിദ്ധിതാൻ
തന്നുടെമക്കളാംമൌൎയ്യാദിദുഷ്ടരെ 409
ശാൎദ്ദൂലശാവതങ്ങളെപ്പോലെപോററിനാൻ
നിൎദ്ദയനിന്നവരിൽവെച്ചൊരുദുഷ്ടൻ 410
കാരണമാകുന്നുഭ്രപനനാശവും
മാറുമൊതാപമിനിക്കതുചിന്തിച്ചാൽ 411
എന്നതുകൊണ്ടുഞാൻകാലാന്തരംകൊണ്ടു
മന്നനാകുന്നചന്ദ്രഗുപ്തൻതന്നൊ 412
കൊന്നുപരിഭവംതീൎത്തുകൊൾവൻദൈവ-
മിന്നൊരുധൎമ്മമായ്നിന്നീലവനെങ്കിൽ 413
കനിവിനൊടുകുസുമപുരവൃത്താന്തമൊക്കവെ
കഥയകഥയാശുകേൾക്കേണമെടൊസഖെ" 414
ഇത്ഥമാകൎണ്ണ്യവിരാധഗുപ്തൻതാനു-
മുത്തമാമാത്യനാടോതുചൊല്ലീടിനാൻ 415

"ഏതൊരുത്തിക്കുപിടിച്ചുപറയേണ്ട
തെല്ലുമറിഞ്ഞീലഞാനെന്നറിഞ്ഞാലും" 416
എന്നതുകേട്ടുകുലമന്ത്രിവീരനും
ചൊന്നാൻവിരാധഗുപ്താഖ്യനീടിങ്ങിനെ 417
"ചന്ദ്രഗുപ്തന്റെപുരപ്രവേശാദിയും
മന്ദനാംമൌര്യനെക്കൊന്നുകളവാനായ് 418
തീക്ഷ്ണരസവാദികളാമവർകളും
രൂക്ഷതയോടെന്തുചെയ്തതെന്നുള്ളതും 419
ദാരുവർമ്മാവുമംബഷ്ഠനാംവൈദ്യനും
ഘോരമായെന്തൊന്നുചെയ്തതെന്നുള്ളതും 420
ശത്രുജനത്തിൻപ്രവൃത്തിയെന്തെന്നതും
ഇത്തരമൊക്കെപ്പറകനീവൈകാതെ" 421
എന്നതുകേട്ടുവിരാധഗുപ്തൻതദാ
മന്ദസ്മിതംചെയ്തവനോടുചൊല്ലിനാൻ 422
"ഒന്നുംഫലിച്ചീലപിന്നെയവർകൾക്കു
വന്നിതുനാശവുമെന്നുപറയേണ്ടു 423
ദാരുവർമ്മാവിന്റെയന്ത്രപ്രയോഗങ്ങൾ
മൌര്യനല്ലംബഷ്ഠനായിഫലിച്ചിതു 424
ദാരുവർമ്മാവഥമൌര്യനെന്നോർത്തുള്ളിൽ
വൈരോധകനെയുംകൊന്നാനന്നേരം 425
പൌരജനങ്ങളുംക്രുദ്ധരായ്പ്പിന്നെ
ദാരുവർമ്മാവിനെയുംതച്ചുകൊന്നിതെ" 426
അക്കിറിയാമഹോചാണക്യനീതിക-
ളൊക്കവേയുമവൻതന്റെപ്രയോഗങ്ങൾ 427
ഭോഷനായുള്ളഭിഷക്കിനെക്കൊണ്ടവൻ
ദോഷചൂർണ്ണമതുതന്നെഭുജിപ്പിച്ചു 428
കൊല്ലിച്ചിതുചണകാത്മജൻപിന്നെയും
നല്ലധനവാൻപ്രമോദകൻതന്നെയും 429
ക്ഷോഭമുൾക്കൊണ്ടുധനങ്ങൾകണ്ടുകൊല്ലിച്ചു
ബീഭത്സനാദികൾതന്നെയുംകൊന്നിതെ" 430

ബന്ധുവൃത്താന്തങ്ങളിങ്ങിനെകേട്ടന-
നന്തരാദുഃഖേനചൊല്ലിനാൻരാക്ഷസൻ 431
"അയ്യോനിരൂപിച്ചുകാണ്കനീമൈത്ര്യന്റെ
ദൈവാനുകൂല്യങ്ങളെന്തുചൊല്ലാവതും 432
പൂൎവ്വമവനെവധിപ്പാൻനിയോഗിച്ചു
സൎവ്വമനോഹരിയാംവിഷകന്യകാ 433
ഉൎവ്വീപതിയായമൈത്ര്യൻതട്ടാതെ
പൎവ്വതരാജനാകപ്പെട്ടിതുബലാൽ 434
അൎദ്ധരാജ്യത്തെഹരിപ്പാനിരുന്നവൻ
ചത്തതുംമൈത്ര്യനൊരുഗുണമായ്വന്നു 435
കൎണ്ണൻപുരാമഹാഭാരതസംഗരെ
വിണ്ണവർനാഥൻകൊടുത്തൊരുവേൽകൊണ്ടു 436
അൎജ്ജുനൻതന്നെക്കൊലചെയ്കവേണമെ-
ന്നുജ്ജ്വലവീൎയ്യനാസ്ഥാഴുംശാന്തരെ 437
കൃഷ്ണൻതിരുവടി,തൻവൈഭവംകൊണ്ടു
ജിഷ്ണുവിനേല്ക്കാതെവേലതുകൊണ്ടഥ 438
നന്നായ്ഘോരനാംഘടോല്ക്കചനാകിയാ-
രെന്നുടെപേരുടയോനമാക്കീടിനാൻ; 439
എന്നപോലെഞാൻക്ഷപണകൻതന്നൊരു
കന്യാവിഷംകൊണ്ടുമൈത്ര്യനെക്കൊല്ലുവാൻ 440
കല്പിച്ചതാശുചാണക്യൻനയംകൊണ്ടു
കെല്പോടുപൎവ്വതരാജനാക്കീടിനാൻ; 441
കൎണ്ണന്റെവേൽകൊണ്ടുമെൻവിഷനാരിയും
തിണ്ണമൊരുപുമാനെക്കൊല്ലുകയുള്ളൂ 442
ഒരുവൎക്കിരുവൎക്കാമഫലംതരുന്നീലും
ഏതുമുപകാരമാക്കിനതട്ടിയതുമില്ല; 443
വിഷ്ണുഗുപ്തനിൻപാൎത്തുകാണുമന്നേരം
കൃഷ്ണൻതിരുവടിക്കൊത്തവൻനിൎണ്ണയം; 444
നന്ദനന്നോററംനയങ്ങളവനുടെ
യെന്നാലുതന്നെപറഞ്ഞുകൂട്ടസഖെ! 445

പിന്നെയെന്തെല്ലാം പ്രയോഗിച്ചതുമവൻ?"
എന്നതുകേട്ടു വിരാധഗുപ്തൻ ചൊന്നാൻ
"പിന്നെ പ്രവർത്തിച്ചതെങ്കിലൊട്ടു കേട്ടാലും 446
പർവ്വതരാജനെക്കൊന്നതുമൂലമായ്
നിർവ്വസിപ്പിച്ചാൻ ക്ഷപണകനെ ക്ഷണാൽ 447
ദാരുവർമ്മാദി പരിപാലനം കൊണ്ടു
ഘോരമാം വണ്ണം ശകടദാസാഖ്യനെ 448
കൊന്നു ശൂലത്തിന്മേലിട്ടോരനന്തരം
ചന്ദനദാസനോടാശു ചാണക്യനും 449
ചെന്നു ഭവാന്റെ കളത്രമുണ്ടെന്നിട്ടു
എന്നുമവൻ കൊടുത്തീലതു കൊണ്ടഥ 450
ബന്ധിച്ചു പുത്രകളത്രാദികളോടും
അന്ധകാരക്കുണ്ടറയിലിട്ടീടിനാൻ 451
അർത്ഥമവന്നുള്ളതെപ്പേരുമേ പിന്നെ
കുത്തിക്കവരിച്ചുകൊണ്ടുപോയീടിനാൻ" 452
ഇത്തരം കേട്ടു വിഷാദിച്ചു രാക്ഷസൻ
ചിന്തമുഴന്നവനോടു ചൊല്ലീടിനാൻ 453
"ബന്ധുജനങ്ങൾക്കു ദുഃഖമുണ്ടാകുവാൻ
അന്ധനാം ഞാനൊരു കാരണമായഹോ 454
നന്ദവിനാശേ മരിയായ്കകൊണ്ടിപ്പോൾ
ചന്ദനദാസാദികളായ ബന്ധുക്കൾ 455
അന്തമില്ലാതോളമുള്ള ദുഃഖങ്ങളും
എന്തൊരു കഷ്ടമനുഭവിക്കുന്നതും 456
മോഹമോരാതെ നിനച്ചു നിനച്ചു ഞാൻ
ഹാഹാ മരിയാതിരുന്നേനിതു കാണ്മാൻ 457
വിശ്വാസമേറുന്ന ചന്ദനദാസനും
നിശ്ശേഷനാശം ഭവിച്ചിതെല്ലോ ശിവ 458
ശൂലാദിരോഹമനുഭവിച്ചാനഹോ
ശീലഗുണമുള്ള നല്ല ശകടനും" 459

ഇങ്ങിനെമന്ത്രിപ്രവരൻപറകയും
തിങ്ങിനശോകംപൊറാഞ്ഞുകരകയും 460
മന്ത്രിപ്രവരനീവണ്ണംവിലപിച്ചൊ-
രന്ധനെപ്പോലെമരുവുംദശാന്തരെ 461
“ഉണ്ടുവരുന്നുശകടദാസ”നെന്നു
മണ്ടിവന്നിങ്ങറിയിച്ചാനൊരുദൂതൻ 462
അപ്പോളതുകേട്ടമാത്യപ്രവരനും
ഉൾക്കാമ്പിലുണ്ടായമോദാകുലതയാൽ 463
ചൊന്നാൻവിരാധഗുപ്താഖ്യനാ“ടെന്തഹോ
വന്നതെന്തിപ്പോൾമരിച്ചശകടനും”? 464
എന്നതുകേട്ടവനാപറഞ്ഞീടിനാൻ
“കൊന്നുകളവാനരയ്ക്കുകയറിട്ടു 465
കൊണ്ടുപോകുന്നോരുനേരത്തവിട്ടുന്നു
കണ്ടുഞാൻപിന്നെയുഴറിവന്നീടിനേൻ 466
ഈശ്വരാനുഗ്രഹംകൊണ്ടുചാകാഞ്ഞതും
ഈശ്വരനുംവിപരീതമല്ലോക്കേട്ടോ” 467
അഥശകടദാസനുംസിദ്ധാർത്ഥകനുമായ്
അതിവിനയമോടമാത്യംവണങ്ങീടിനാൻ 468
അതുപൊഴുതിലഥശകടദാസനെച്ചെന്നവൻ
അതികൗതുകമോടുഗാഢാലിംഗനംചെയ്താൻ 469
കരമതുപിടിച്ചരികത്തിരുത്തിക്കൊണ്ടു
കണ്ണുനീർവാർത്തവൻതന്നോടുചൊല്ലിനാൻ 470
“അയിശകടമരണമിഹവന്നതിനെക്കണ്ടോ-
രാനന്ദമുള്ളിൽപറയാവതല്ലഹോ 471
തവമരണഭയമകലുവതിനുപുനരെന്തഹോ
പ്രിയസുമുഖകാരണംചൊല്ലുചൊല്ലാശുനീ” 472
സചിവവരവചനമിതികേട്ടോരനന്തരം
ശകടനതികൗതുകംപൂണ്ടുചൊല്ലീടിനാൻ 473
“വിരവിനൊടുകലനിലമമന്നിതുഞാനഹോ
പ്രിയതരസുഹൃത്തായസിദ്ധാർത്ഥകനിവൻ 474

ആട്ടികളഞ്ഞുടൻഘാതകന്മാരെയും
കൂട്ടിയിങ്ങെന്നെയുംകൊണ്ടുപോന്നീടിനാൻ" 475
ശകടഗിരമിങ്ങിനെകേട്ടാരനന്തരം
സന്തോഷമുള്ളിൽനിറഞ്ഞുവഴികയാൽ 476
ചൊല്ലിനാനിങ്ങിനെരാക്ഷസാമാത്യനും
സല്ലാപമോടഥസിദ്ധാർത്ഥകനോടും 477
"സിദ്ധാർത്ഥനായിതുഞാനമെടോസഖേ!
എന്തൊരുവസ്തുതരേണ്ടതിതിനെന്നു 478
ചിന്തിച്ചുകണ്ടാലിതിനൊത്തസമ്മാനം
ഏതുമില്ലെന്നുവരികിലുംഞാനിപ്പോൾ 479
തരുവനിതുതവ"പുനരിവണ്ണംപറഞ്ഞവൻ
തന്റെകഴുത്തിൽകിടന്നോരുപൊന്മാല 480
പണ്ടുമലയകേതുകൊടുത്തൊന്നതും
ഉണ്ടായതോടാൽകഴുത്തീന്നഴിച്ചവൻ 481
സിദ്ധാർത്ഥകനുകൊടുത്താനതുനേരം
ബദ്ധമോദത്തൊടുവാങ്ങിടിനാനവൻ 482
മാലയുംവാങ്ങിച്ചുമന്ത്രിപ്രവരന്റെ
കാലിണകുമ്പിട്ടവനുമുരചെയ്താൻ 483
"മുന്നമിവിടെക്കമന്ത്രികുലോത്തമ
വന്നുപരിചയമില്ലിനിക്കേതുമേ 484
എന്നതുകൊണ്ടുഭവാനുവിശേഷിച്ചു-
മെന്നെക്കുറിച്ചുകാരുണ്യമുണ്ടാകേണം 485
ഇങ്ങിനിക്കുണ്ടൊരുമോഹമിതുകാലം
അങ്ങുന്നിനിക്കുതന്നുള്ളോരുഭൂഷണം 486
അംഗുലീയമിതുകൊണ്ടടയാളമി-
ട്ടിങ്ങുള്ളഭണ്ഡാരമഞ്ചയിൽവെയ്ക്കണം 487
പിന്നെയൊരിക്കലൊരാവശ്യമാകുമ്പോൾ
തന്നാൽമതി"യെന്നവനുരചെയ്തപ്പോൾ 488
രാക്ഷസൻതന്റെനിയോഗാൽശകടനും
തൽക്ഷണംഭൂഷണംവാങ്ങിച്ചവനോടു 489

ഭണ്ഡാരമഞ്ജയിൽവെപ്പതിനായിട്ടു
കൊണ്ടുപോകുമ്പോളമാത്യനാമാങ്കമാം 490
അംഗുലീയംകണ്ടമാത്യനോടോതിനാൻ
"അങ്ങുള്ള നാമമീമുദ്രമേൽക്കാണുന്നു" 491
രാക്ഷസനപ്പോളവനോടുവാങ്ങിച്ചു
സൂക്ഷിച്ചുനേരത്തുകണ്ടുനിരൂപിച്ചാൻ 492
"പണ്ടുഞാനിങ്ങുപുറപ്പെട്ടുപോരുമ്പോൾ
വണ്ടാർതഴക്കുഴലാളായകാന്തയും 493
ഉണ്ടായശോകംപൊറാഞ്ഞതുനേരമു-
ത്തണ്ടാർവിനോദാർത്ഥമായവളെന്നുടെ 494
കൈവിരൽമേൽനിന്നഴിച്ചുകൊണ്ടാളവൾ
ഏവമിവനതുകിട്ടിയതെങ്ങിനെ" 495
ഇത്ഥംനിരൂപിച്ചുരാക്ഷസനനന്തരം
സിദ്ധാർത്ഥകനോടുചൊല്ലിനാനിങ്ങിനെ 496
"അയിസുമുഖപറകതവകയ്യിലിതുകാല-
മംഗുലീയമിതുകിട്ടിയതെങ്ങിനെ" 497
കനിവൊടതുകേട്ടവനുംപറഞ്ഞീടിനാൻ
"കുസുമപുരവാസിയാംചന്ദനദാസന്റെ 498
ഗൃഹനികടഭൂമിയിൽവീണുകിടന്നിതു
കിട്ടിയിനിക്കെന്നറികമഹാമതേ!" 499
"ഒക്കുമൊക്കുമതെന്നപ്പോളമാത്യനും
ഇക്കണക്കേയുള്ള വസ്തുപലതരം 500
വാണിഭക്കാരുടെപീടികമുററത്തു
വീണുകിടക്കുമതിനില്ലസംശയം 501
ഓരോജനങ്ങൾക്കുകിട്ടുമതിങ്ങിനെ
ആരുമതുതിരക്കീടുമാറില്ലല്ലോ" 502
അതുപൊഴുതുശകടനവനോടുചൊല്ലീടിനാ-
"നംഗുലീയമിതുമന്ത്രിനാമാങ്കിതം 503
മതിയിൽമതിവരുമളവുമർത്ഥംതരാമെടോ
മാനിച്ചുമന്ത്രിക്കിതുനീകൊടുക്കേണം" 504

ശകടഗിരമിങ്ങിനെകേട്ടനിശാത്മകൻ
"വികടമകലെക്കളഞ്ഞേനെന്നു ചൊല്ലിനാൻ 505
ഏതുമൊരുകില്ലതിനില്ലെടോസഖേ
ചേതസ്സിലേററംപ്രസാദമത്രേമമ 506
മററുമമാത്യനന്തനെയുള്ളൊന്നിതു
ചെററുവൈഷമ്യമിനിക്കില്ലഞാൻതരാം" 507
ഇത്ഥംപറഞ്ഞവനംഗുലീമുദ്രയു-
മത്തമാമാത്യപ്രവരനുനല്കിനാൻ 508
"ഒന്നുണ്ടിനിക്കചുരുക്കിപ്പറയേണ്ടു-
തെന്നവൻമന്ത്രിവരനോടുചൊല്ലിനാൻ" 509
"എങ്കിൽപറകെന്നുരാക്ഷസൻചൊല്ലിനാൻ
ശങ്കാവിഹീനംപറഞ്ഞാനവൻതാനും 510
"അറിക ചണകാപത്യവിപ്രിയംചെയ്കയാൽ
അവനെയൊരുപേടിയുണ്ടാകയാൽമാനസെ 511
പാടലീപുത്രപുരത്തിന്നുപോവതി-
നാടലുണ്ടേററമതുകൊണ്ടുഞാനിനി 512
നിത്യമമാത്യനെശ്ശുശ്രൂഷയുംചെയ്തു
ചിത്തമോദത്താലിവിടെവസിക്കുന്നേൻ" 513
"അങ്ങിനെതന്നെയൊരന്തരമില്ലിതി
നെങ്ങിനെനിന്മനമെന്നറിയാഞ്ഞുഞാൻ 514
മുമ്പേപറയാഞ്ഞതെന്നറിഞ്ഞീടുനീ
കമ്പംകളഞ്ഞിവിടെത്തന്നെവാഴ്കെടോ" 515
എന്നുപറഞ്ഞൊരുരാക്ഷസമന്ത്രിക്കും
നന്നായവനിഷ്ടസേവകനായിതെ 516
ദുഷ്ടനായുള്ള ശകടനുംരാക്ഷസ-
നിഷ്ടനായുള്ളൊരുലേഖകനായിതെ 517
പിന്നെയുംമന്ത്രിവിരാധഗുപ്തൻതന്നോ-
ടന്യൂനരാഗംപറഞ്ഞുതുടങ്ങിനാൻ 518
"വിരവിലിവർകനിവിനൊടുമദ്ധ്യേവരികയാൽ
വൃത്താന്തശേഷംപറഞ്ഞതുമില്ലല്ലൊ 519
ചന്ദ്രഗുപ്തന്റെപ്രജകൾക്കുനമ്മിലാ
നന്ദനൃപനിലുംസ്നേഹംമറഞ്ഞിതോ?" 520

ഖേദമുൾക്കൊണ്ടവനേവം പറഞ്ഞപ്പോൾ
മോദമുൾക്കൊണ്ടു വിരാധഗുപ്തൻ ചൊന്നാൻ 521
"പ്രജകളിഹ വിരവിനൊടു പോരുമെല്ലാവരും
പാരം പൊറുതികേടുണ്ടവർക്കൊക്കവേ 522
ഭദ്രഭടാദിപ്രധാനപുരുഷന്മാർ
ഛിദ്രിച്ചു വിടന്നുപോയാരറിഞ്ഞാലും 522
പർവ്വതകാത്മജൻ പോയ്നോരനന്തരം
സർവ്വകാര്യത്തിന്നുമന്തരം കാണുന്നു 524
ചാണക്യനാം ചന്ദ്രഗുപ്തനും തങ്ങളി-
ലൂനിച്ചിതു വൈരമെന്നുണ്ടു തോന്നുന്നു 525
ചാണക്യവിപ്രന്റെ കല്പനാശക്തികൾ
മാനസേ മൌര്യൻ സഹിക്കുന്നതല്ലേതും 526
എന്നൊരു ശങ്കയുണ്ടെടോ പറയേണ്ട
നിർണ്ണയം വന്നീല പക്ഷേ വരുമെടോ!" 527
ചാണകസുതമൌര്യവൈരാങ്കുരാരംഭവും
ശക്തനാം ഭദ്രഭടാദിപ്രവാസവും 528
കേട്ടതിമോദം കലർന്നു രാക്ഷസൻ
പെട്ടന്നവനേയും മാനിച്ചയച്ചവൻ 529
സ്തനകലശനെന്നൊരു വൈതാളികനോടു
താല്പര്യമുൾക്കൊണ്ടു ചൊല്ലിനാനിങ്ങിനെ 330
"കുസുമപുരമഴകിനൊടു ചെന്നു പുക്കാശു നീ
കാര്യം ചിലതിനിവേണ്ടതുമുണ്ടെടോ 531
മൌര്യന്റെ കല്പനകൌടില്യഭൂസുരൻ
വൈരമുൾക്കൊണ്ടു ഭംഗങ്ങൾ വരുത്തുമ്പോൾ 532
മൌര്യനായുള്ളൊരു ക്ഷ്മാപതി തന്നുടെ
വീര്യങ്ങൾ വാഴ്ത്തി സ്തുതിക്കേണമാശു നീ" 533
കനിവൊടവനെപ്പറഞ്ഞേവമയച്ചുടൻ
കരഭകനെയും വിളിച്ചിങ്ങിനെ ചൊല്ലിനാൻ 534
"കുസുമപുരവൃത്താന്തമൊക്കെയറിഞ്ഞു നീ
കനിവൊടു വരികെ"ന്നയച്ചാനവനെയും 535

ശകടനതുപൊഴുതു ചിലവിപ്രർകൊണ്ടുന്നിട്ടു
ശോഭതേടുന്നൊരുമൂന്നാഭരണങ്ങൾ 536
വില്പതിന്നായിത്തുടങ്ങുന്നതുകണ്ടു
ക്ഷിപ്രമമാത്യനെക്കണ്ടു ചൊല്ലീടിനാൻ 537
"ഭാസുരമായിതാമൂന്നാഭരണങ്ങൾ
ഭൂസുരന്മാർ ചിലർവില്പാൻതുടങ്ങുന്നു 538
കൊള്ളേണ്ടുവൊന്നതെ"ന്നിങ്ങിനെകേട്ടപ്പോൾ
കൊള്ളുവാനാശമുഴുത്തൊരുരാക്ഷസൻ 539
മുമ്പിലെഭൂഷണം സിദ്ധാൎത്ഥകൻതനി-
ക്കമ്പിൽകൊടുത്തതൊന്നുമില്ലായ്കകൊണ്ടവൻ 540
തന്നുടെമെയ്യലംകരിച്ചീടുവാൻ
നല്പതരമാംധനവുംകൊടുത്തവൻ 541
ശോഭിതമായതിഭാസുരമായീടും
ആഭരണത്രയംകൊണ്ടാനതുനേരം 542
സന്തുഷ്ടനായശമന്ത്രിപ്രവരന-
മന്തഃകരണത്തിലിങ്ങിനെ ചിന്തിച്ചാൻ 543
മൌൎയ്യൻമഹാരാജനായിഞാനെന്നൊരു
വീൎയ്യവുംഭാവിച്ചിരിക്കുന്നിതിക്കാലം 544
മന്മതിവൈഭവംകൊണ്ടവനിക്കാലം
നന്മയിൽപ്പൃത്ഥ്വീന്ദ്രനായിവാഴുന്നതും 545
എന്നൊരുധിക്കാരമുണ്ടു ചാണക്യനും
എന്നതുകൊണ്ടുവിശേഷിച്ചുപിന്നെയും 546
ആധിപത്യമിന്നുകിട്ടിയെന്നോകനും
സാധിച്ചിതുമൽപ്രതിജ്ഞയെന്നോകനും 547
ഉണ്ടാകകൊണ്ടുമിരുവൎക്കുമന്യോന്യ-
മുണ്ടാംവിരോധമതിനില്ലസംശയം 548
ഇത്ഥമോരോന്നേനിരൂപിച്ചുരാക്ഷസൻ
ചിത്തമോദത്തോടിരുന്നാനതുകാലം 549
ആവതല്ലേതുമിനിക്കിനിച്ചൊല്ലുവാൻ
ആമെങ്കിൽനാളെയുംചൊൽവനെന്നാക്കിളി- 550

പൈതൽപറഞ്ഞുപലരോടുമിങ്ങിനെ
ചെയ്തീർത്തിരുന്നാൾപരിചോടതുകാലം 551

ഇതി മുദ്രാരാക്ഷസവഞ്ചനനാമഗാനവിശേഷം

സമാപ്തം

## അഞ്ചാംപാദം

ശാരികമാർമൌലിമാലേ!മനോരമേ!
ചാരുശീലേ!കഥാശേഷവുംചൊല്ലുനീ 1
ആര്യചാണക്യനതുകാലമെന്തൊന്നു
ധീരതകൈക്കൊണ്ടുചെയ്തതുമോമലേ!? 2
മൌര്യനായുള്ളമഹീപതിവീരനും
കാര്യങ്ങളെന്തൊന്നുചെയ്തതെന്നുള്ളതും 3
പാലിളനീരുംമധുവുംനുകർന്നിനി
മാലകലുംപരിചാശുചൊല്ലീടെടോ! 4
ശാരികപൈതലതുകേട്ടനേരത്തു
ചാരുതരമായ്പറഞ്ഞുതുടങ്ങിനാൾ 5
ആര്യചാണക്യന്റെനീതിപ്രയോഗവും
മൌര്യമഹീപതിതന്നുടെവൃത്തവും 6
ശേഷമിനിക്കരചെയ്തതിന്നേറവും
വൈഷമ്യമുണ്ടതുചൊൽവാനതേതും 7
ആർക്കുമറിഞ്ഞുകൂടാതൊന്നിതെങ്കിലും
കേൾക്കുന്നതിന്നുള്ളിലാഗ്രഹമുണ്ടെങ്കിൽ 8
ചൊല്ലുവാനേതുംമടിക്കുന്നതില്ലഞാൻ
ഉല്ലാസമാർന്നിതുകേൾപ്പിനെല്ലാവരും 9
ആര്യനായുള്ളചാണക്യസുതനൊരു
കാര്യമിതുകാലമിങ്ങിനെചിന്തിച്ചാൻ 10

“മൌൎയ്യനോടാകയാതുവ്യാജമുൾക്കൊണ്ടുഞാൻ
വൈരവുംഭാവിച്ചിരിക്കേണമിക്കാലം 11
രാക്ഷസാമാത്യൻകലഹമിതുകേട്ടു
രൂക്ഷമായ്ക്കൊണ്ടവരുംപടനിൎണ്ണയം 12
പുഷ്പപുരിക്കടുത്തീടുന്നനേരത്തു
കെൽപ്പുള്ളമാത്യനെ മ്ലേച്ഛനെക്കൊണ്ടുഞാൻ 13
നല്ലനയപ്രയോഗങ്ങൾകൊണ്ടേറവും
കള്ളനാക്കീടുമതില്ലൊരുസംശയം” 14
ഇത്ഥംനിരൂപിച്ചുറച്ചു ചാണക്യനും
പൃത്ഥ്വീപതിയുമായുള്ളോരന്തരങ്ങളിൽ 15
ഓരോരോകാൎയ്യങ്ങൾകൊണ്ടിടഞ്ഞേറവും
വൈരവുംഘോരമാസ്പൎദ്ധയായനന്തരം 16
ചന്ദ്രഗുപ്തൻമഹീപാലകനന്നൊരു
ചന്ദ്രമഹോത്സവംഘോഷിച്ചുകല്പിച്ചാൻ 17
ചാണക്യനപ്പോളതുകേട്ടുകോപിച്ചു
മാനിച്ചതിനെമുടക്കവുംചെയ്തുതേ 18
ആജ്ഞയ്ക്കുഭംഗംവരുത്തിയനേരത്തു
വിജ്ഞാനമേറിയ ചന്ദ്രഗുപ്തൻനൃപൻ 19
രോഷംനടിച്ചൊരുദൂതനെവിട്ടുടൻ
ദോഷരഹിതനായുള്ള ചാണക്യനെ 20
രാജസഭയിൽവരുത്തിവിരവോടു
പൂജയുമാദരവോടുചെയ്തേറവും 21
ചാണക്യഭൂസുരശ്രേഷ്ഠൻറകാലിണ
താണുതൊഴുതുനമസ്കരിച്ചീടിനാൻ 22
തൻപാദംകണ്ടുമൌൎയ്യനാംമന്നനെ
സംഭ്രമത്തോടെഴുന്നേല്പിച്ചുസാദരം 23
“ശൂര!സുകുമാര!മൌൎയ്യമഹീപതെ!
വീരരായുള്ള ഭവാനുവിജയങ്ങൾ 24
പിന്നെയുംപിന്നെയുംവന്നുവന്നേറവും
ധന്യനായീടുകെ”ന്നാശിസ്സുംചൊല്ലിനാൻ 52

ആശീൎവ്വചനങ്ങളിങ്ങിനെഃകേട്ടഥ
ദേശികൻതന്നോടുമൌൎയ്യനുംചൊല്ലിനാൻ 26
"നിന്തിരുവുള്ളമെല്ലൊനിരൂപിക്കിൽഞാ-
നന്തരമില്ലൊരുഭൂപനാസ്ഥാനത്തും 27
ശത്രുപ്രയോഗങ്ങൾനീങ്ങുമാപ്രയോഗവും
ചിത്രമതിൽപരമെന്തഹോവേണ്ടതും" 28
ഇത്ഥമുരചെയ്തുമന്നവൻതന്നോടു
ചിത്തംതെളിഞ്ഞുകൌടില്യനുംചൊല്ലിനാൻ 29
"എന്തുമൂലംഭവാനെന്നെവരുത്തുവാൻ
ചിന്തിതമെന്തെന്നുരചെയ്കവൈകാതെ" 30
പാരിടത്തിന്നധിനാഥനാംമന്നനും
പാരാതെകൌടില്യനോടുചൊല്ലീടിനാൻ 31
"ധൎമ്മസ്വരൂപനാംമൌൎയ്യന്നുകേവലം
കാണ്മാനപേക്ഷയുണ്ടാകതന്നോവിഭോ" 32
ഇത്തരംചൊന്നൊരുമന്നവൻതന്നോടു
പൃത്ഥ്വീസുരനുംചിരിച്ചുചൊല്ലീടിനാൻ 33
"പോരുമിപ്രശ്രയംകൊണ്ടുള്ളതൊക്കവേ
കാൎയ്യമെന്തൊന്നിഹചൊല്ലുകവൈകാതെ 34
കാൎയ്യങ്ങളൊന്നുമില്ലാതെമഹീപതി
കാൎയ്യപുരുഷനെയുണ്ടോവരുത്തുന്നു? 35
എന്നതുകൊണ്ടെന്തഭിപ്രായമെന്നുനീ
മന്നവന്മാർമുടിരത്നമേചൊല്ലെടോ 36
കൌടില്യനിങ്ങിനെചൊന്നോരനന്തരം
പാടവമേറുന്നചന്ദ്രഗുപ്തൻനൃപൻ 37
കിഞ്ചനവൈരംനടിച്ചുസഭയിന്നു
ചാഞ്ചല്യംകൈവിട്ടുചൊല്ലിനാനിങ്ങിനെ 38
"ചന്ദ്രോത്സവംമുടക്കീടുവാനെന്തഹോ
നിന്ദയോമറ്റൊരുകാൎയ്യംനിമിത്തമോ?" 39
മന്ദഹാസംപൂണ്ടുവിഷ്ണുഗുപ്തൻനൃപ-
ചന്ദ്രനോടിങ്ങിനെചൊന്നാനതുനേരം 40

"ഇത്ഥം പരുഷം പറവതിനോ ഭവാൻ
സത്വരമെന്നെ വരുത്തുവാൻ കാരണം?" 41
"ആൎയ്യനോടങ്ങേ പരുഷം പറഞ്ഞു ഞാൻ
കാൎയ്യം പറഞ്ഞതേയുള്ളു മഹാമതേ!" 42
"കാൎയ്യമറിയാതെ കല്പിക്കയില്ല ഞാൻ
കാൎയ്യം ഭവാനറിവേറെയില്ലെത്രമേ 43
പാൎത്താൽ ഭവാൻ മമ ശിഷ്യനത്രേ ദൃഢം-
മോൎത്തു പറകയെന്നോടിവയെല്ലാം" 44
"സത്യമത്രേ ശിഷ്യനല്ലെന്നിനിക്കില്ല
ഭൃത്യനല്ലീയെന്ന സംശയമുണ്ടുള്ളിൽ 45
കാൎയ്യമറിയാത്തവരൊന്നു ചോദിച്ചാൽ
കാൎയ്യമറിഞ്ഞവർ ചൊല്ലിക്കൊടുക്കണം" 46
ചാണക്യനതുകേട്ടു ചൊല്ലീടിനാൻ
ക്ഷോണീന്ദ്രനാഥനാം മൌൎയ്യനോടിങ്ങിനെ 47
"മൂന്നു പ്രകാരമായുള്ള നൃപതികൾ
മൂന്നും പറയാം തെളിഞ്ഞു കേട്ടീടു നീ 48
സ്വായത്തസിദ്ധികളായും ചിലർ സചി-
വായത്തസിദ്ധികളായും ചിലരെടോ 49
രണ്ടും സമങ്ങളായും ചിലരിങ്ങിനെ
കണ്ടുകൊള്ളുന്നു നൃപന്മാരെയൂഴിയിൽ 50
മൂന്നു പ്രകാരം പറഞ്ഞതിലിന്നു നീ
നിൎണ്ണയിക്കിൽ സചിവായത്തസിദ്ധിയാം 51
എന്തിനു ചിന്തിക്കയോരോന്നു കൃതവ-
നാന്തരാപേക്ഷകൾ കയക്കനിത്യമെടോ? 52
മൂഢനൃപതിയായ് വാഴ്ക നീയൂഴിയിൽ
മറ്റൊന്നുമന്വേഷണം ചെയ്കവേണ്ടെടോ" 53
ഇത്തരം കൌടില്യവാക്കുകൾ കേട്ടതി-
നുത്തരമൊന്നുരിയാടാതെ മൌൎയ്യനും 54
രോഷമുഴുത്തു മുഖവും തിരിച്ചഥ
വേഷവുമൊന്നു പകൎന്നാരനന്തരം 55

മന്ത്രിപ്രവരനയച്ചവൈതാളിക-
നന്തരംകൊള്ളാമിതെന്നു കണ്ടനേരം 56
വന്ദിപ്രവരൻ'സ്തനകലശൻ'ചെന്നു
ചന്ദ്രഗുപ്തൻതന്റെമുമ്പിൽനിന്നാദരാൽ 57
വിശ്വങ്ങൾവാഴ്ത്തിസ്തുതിച്ചുതുടങ്ങിനാൻ
"മൌര്യമഹീപതിവീര!ജയ!ജയ!! 58
ധാതാവുതന്നുടെവൈഭവമാകുമ്പോൾ
ചേതോഹരമെന്നതേപറഞ്ഞീടാവൂ; 59
ഓരോരാജന്യങ്ങൾനൃപന്മാരെവന്നുക-
ണ്ടോരോതരംസേവചെയ്യുകയേറി 60
ക്ഷോണീശനായിഞാനെന്നഹംഭാവിച്ചു
വീണുപോകുന്നതറികയുമില്ലഹോ!; 61
മത്തഗജത്തിൻകഴുത്തിൽകരയേറി
ചിത്തമുറപ്പിച്ചിരിക്കുന്നസേവകൻ 62
കണ്ണുകൊള്ളക്കണ്ടൊഴിച്ചുഗജോപരി
ചിത്തമിളകാതെതന്നെവസിക്കയും 63
ചിത്തത്തിലിത്ഥംവരുമെന്നൊരുമത-
മിത്തിരിപോലുംവിചാരവുമില്ലല്ലോ; 64
വാരിധികളുള്ളിലടങ്ങിനഭൂമിക്കു
മൌര്യനൊരുത്തനധിപതിയെന്നഹോ 65
സത്യലോകത്തോളമുണ്ടൊരുകേളിയും
ചിത്രമത്രെപുനരിത്തൊഴിലെത്രയും; 66
രാജാവുകല്പിച്ചൊരാജ്ഞനടത്തുന്നാ-
താചരിയാതവരില്ലമഹീതലേ; 67
സർവ്വാഭരണമലംകരിച്ചാൽനൃപ-
നുർവ്വീപതിയാകയില്ലെന്നുനിർണ്ണയം 68
ആജ്ഞയ്ക്കൊരന്തരംകൂടാതെനിത്യവും
പ്രാജ്ഞനായുള്ളരാജാവുരാജാവല്ലോ; 69
ഇത്തരംദോഷങ്ങൾകൂടാതെഭൂപനാ-
യുത്തമഭൂപതെ!നിത്യംജയജയ!" 70

ഇത്തരമാശീർവ്വചനങ്ങൾകേട്ടപോ-
ത്തുത്തമൻകൌടില്യനിങ്ങിനെചിന്തിച്ചാൻ 71
മന്ത്രിപ്രവരനയച്ചവന്നോനിവ-
നന്തരംകൊള്ളാമിതെന്നുകണ്ടിക്കാലം 72
കോപപ്രവർത്തനംചെയ്യുന്നതിനായിവൻ
ഭൂപതിതന്നെസ്തുതിപ്പാനവകാശം 73
രാക്ഷസൻെറപ്രയോഗങ്ങളറിഞ്ഞുഞാൻ
സൂക്ഷ്മമെന്നാകിലുംപറവുകയില്ലഹോ 74
ചിത്തത്തിലിത്ഥംനിരൂപിച്ചചാണക്യ-
നിത്തിരിനേരമിരിക്കുംദശാന്തരെ 75
ഉത്തമചിത്തനാംചന്ദ്രഗുപ്തൻനിജ-
ഭൃത്യനെത്തത്രവിളിച്ചുചൊല്ലീടിനാൻ 76
"പട്ടുംപുടവയുമാഭരണങ്ങളു-
മൊട്ടുമേവൈകാതെവൈതാളികന്നുനീ 77
കൊണ്ടുവന്നാശുകൊടുത്തയച്ചീടുക
കണ്ടിട്ടുമില്ലിവനെപ്പോലെയാരെയും" 78
അപ്പോൾനൃപനോടുചാണക്യവിപ്രനും
കെല്പോടുകോപംനടിച്ചുചൊല്ലീടിനാൻ 79
"ഭണ്ഡാരമായുള്ളതെപ്പോഴുമിന്നുനീ
കണ്ടവർക്കൊക്കെകൊടുക്കെന്നുകല്പിച്ചാൽ 80
വല്ലാതെവന്നുപോമെന്നറിഞ്ഞീടുക-
യെല്ലാംനിനക്കൊത്തവണ്ണംവരാദൃഢം 81
സ്ഥാനത്തുവേണംവ്യയങ്ങൾചെയ്തീടുവാൻ
സ്ഥാനവ്യതിക്രമംസാദ്ധ്യവുമല്ലെടോ" 82
മൌര്യനതുകേട്ടുകോപംകലർന്നുള്ളിൽ
ആര്യനോടിങ്ങിനെചാറ്റുചൊല്ലീടിനാൻ 83
"ആജ്ഞയ്ക്കുഭംഗംവരുത്തുവാനെത്രയും
പ്രാജ്ഞനത്രേഭവാനില്ലൊരുസംശയം 84
ഒന്നുമിനിക്കൊത്തവണ്ണമല്ലായ്കയാൽ
ഭണ്ഡാപ്രജകൾക്കുമുണ്ടെന്നറിഞ്ഞാലും" 85

ഇത്തരംകേട്ടുചണകതനൂജനു-
മുത്തരംചൊന്നാൻപലരുമിരിക്കവെ 86
"കേവലമൊത്തവണ്ണംനടന്നീടുകി-
ലീവണ്ണമുള്ളദോഷങ്ങളകപ്പെടും 87
ഇച്ചൊന്നതേതുംസഹിക്കുന്നതല്ലെങ്കിൽ
വെച്ചുഞാനിന്നധികാരമറിഞ്ഞാലും 88
നീനിനക്കൊത്തവണ്ണംനടന്നീടുകിൽ
നൂനമരികൾക്കുഭൃത്യനായ്വന്നീടും 89
എങ്കിലിനിക്കെന്തുചേതമതുകൊണ്ടു
സങ്കടമെള്ളോളമില്ലെന്നറിഞ്ഞാലും;" 90
"കൌമുദിനാമമായുള്ള മഹോത്സവം
ഭൂമിദേവശ്രേഷ്ഠനായഭവാനിപ്പോൾ 91
എന്തുമൂലംമുടക്കീടുവാനെന്നുള്ള-
തന്തരമില്ലപറഞ്ഞേമതിയാവൂ" 92
വിഷ്ണുഗുപ്തൻ ചന്ദ്രഗുപ്തനോടന്നേരം
ഉഷ്ണിച്ചുചൊന്നാൻവിനയവുംകൂടാതെ; 93
"കൌമുദിനാമോത്സവാത്തുടങ്ങീടുവാൻ
കാമിച്ചതെന്തെന്നിനിക്കറിയേണം" 94
"ആജ്ഞക്കുഭംഗംവരുത്തുമെന്നോർത്തുഞാ-
നജ്ഞാനിയായിതുകല്പിച്ചതുമിപ്പോൾ" 95
"ഞാനമതുതന്നെവാഞ്ഛിച്ചതുമെടോ
മാനമേറീടുന്നചന്ദ്രഗുപ്തപ്രഭോ! 96
ഊഴിയിലുള്ളനൃപന്മാരെനിന്നുടെ
കീഴാക്കിവെച്ചതുമാരെന്നുതോന്നുന്നു? 97
ആരുമറിയാത്തതല്ലെടോനിന്നുടെ
ധീരതയേറുംപ്രഭുതാവുംപ്രൌഢിയും" 98
"അത്രവൈദഗ്ദ്ധ്യംഭവാനുമുണ്ടെങ്കിലോ
ഭദ്രഭടാദിപ്രധാനജനത്തെയും 99
രാക്ഷസാമാത്യനെയുംകളഞ്ഞീടുവാൻ
രൂക്ഷമായെന്തപരാധമവർക്കഹോ!" 100

"എങ്കിലോകേട്ടുകൊൾകെന്നുചാണക്യനും
ശങ്കകൂടാതെപറഞ്ഞുതരുവൻഞാൻ 101
വാരണാദ്ധ്യക്ഷനാംഭദ്രഭടനശ-
കാരകനായപുരുഷദത്താഖ്യനും 102
മദ്യപാനംചെയ്തുമത്തരായേററവും
ഹൃദ്യമാരായുള്ളനാരീജനങ്ങളെ 103
കണ്ടേടമെത്തിപ്പിടിപെട്ടുപുൽകയും
കണ്ടുജനങ്ങളെക്കൊന്നുമുടിക്കയും 104
തങ്ങൾക്കുവേണ്ടുംപ്രവൃത്തിയുംകൈവിട്ടു
തിങ്ങിനിറഞ്ഞോരുമാനമദങ്ങളും 105
ഈവണ്ണമുള്ളധിക്കാരങ്ങൾകണ്ടുഞാൻ
ജീവിതംനീക്കിപ്രവൃത്തിവിരോധിച്ചു; 106
കോപിച്ചുപോയാരവരുമതുകൊണ്ടു
സേവിച്ചിതുചെന്നുപർവ്വതരാജനെ. 107
രാജഭണ്ഡാരങ്ങൾവെച്ചുരക്ഷിക്കുന്ന
രാജസേനൻതവസേവകനാമവൻ 108
ഭണ്ഡാരമോഷണംചെയ്തതിനായവ-
നുണ്ടായിതുധനമെന്നറിഞ്ഞീടുനീ, 109
എല്ലാവരുമറിഞ്ഞീടുന്നനേരത്തു
കള്ളനാംതാനെന്നുശങ്കമുഴുത്തവൻ 110
ഉൾക്കനംവിട്ടുപുറപ്പെട്ടുപോയുട-
നൂക്കനാംമ്ലേച്ഛനെച്ചെന്നുസേവിച്ചതും; 111
പിന്നെബലഗുപ്താധികാരതന്മാർക്ക്
മന്നവനീകൊടുത്തീടുന്നജീവിതം 112
ലോഭമുഴുക്കയാൽപോരായ്കയെന്നിട്ടു
ലാഭമിതിലേററമുണ്ടെന്നുകണ്ടവർ 113
തിണ്ണംമലയകേതുക്ഷിതിനാഥനെ
ചെന്നുസേവിച്ചാരവർകളുംഭൂപതേ!; 114
പിന്നെയുംകേൾഭാഗുരായണനാമവൻ
മുന്നമെപർവ്വതസേവകനാകയാൽ 115

തൽപ്പുത്രനോടൊന്നുചെന്നുപറഞ്ഞുപോൽ
'തല്പിതാവെക്കൊലചെയ്തതുചാണക്യൻ' 116
ഇത്തരംപറഞ്ഞുമലയകേതുതന്നെ
സത്വരംതന്നിടത്തിന്നയച്ചീടിനാൻ; 117
ചന്ദനദാസൻതുടങ്ങിയുള്ളോർകളും
നിന്ദനന്നെക്കുറിച്ചുണ്ടായതുമൂലം 118
ദണ്ഡമകപ്പെടുമെന്നുഭയപ്പെട്ടു
കുണ്ഠനായ്ചെന്നവൻമ്ലേച്ഛനെസ്സേവിച്ചാൻ; 119
'എന്നുടെജീവനെരക്ഷിച്ചതുമിവൻ'
എന്നുനിരൂപിച്ചുപർവ്വതപുത്രനും 120
മ്ലേച്ഛനെസ്നേഹമുള്ളോനെന്നുകാൺകയാൽ
മ്ലേച്ഛാധിപൻഭാഗുരായണനെത്തദാ 121
മന്ത്രിപ്രവരനാക്കിക്കൊണ്ടനന്തരം
സന്തോഷമോടുകൊണ്ടിരിക്കുന്നിതിക്കാലം; 129
മാനമേറീടുന്നലോഹിതാക്ഷൻതാനും
ജ്ഞാനമില്ലാത്തവിജയവർമ്മാവുമായ് 123
പുത്രദായത്തെവരുപ്പിച്ചതുമൂലം
ഉന്മത്തന്മാരായബാലകന്മാരവർ 124
വീട്ടിൽപൊറുതിയില്ലാതെപുറപ്പെട്ടു
കഷ്ടംപരവശപ്പെട്ടുകരഞ്ഞവർ 125
സങ്കടമെന്നോടറിയിച്ചതുമൂലം
നിൻകഴൽക്കുപ്പിച്ചുബാലകന്മാരെഞാൻ 126
അർത്ഥംമതാനമവർക്കുകൊടുത്തഥ
ചിത്തംതെളിയിച്ചുവെച്ചോരനന്തരം 127
ഒട്ടുമതിനുസംഗതിയാഞ്ഞവരുടെ
ധൃഷ്ടരായുള്ള പിതാക്കളിരുവരും 128
കണ്ടുപോൽചെന്നുടൻപർവ്വതരാജനെ
പാപമിതുചെയ്യുമാറില്ലെന്നറിഞ്ഞാലും; 122
ഇത്ഥമവർക്കപരാധങ്ങളാകുന്നു
ധാത്രീപതേധരിച്ചീടുകമാനസെ" 130

ഇത്തരമുള്ള ചണകാത്മജോക്തികേ-
ട്ടുത്തരംചൊന്നാനവനോടുമൌൎയ്യനും 131
"ഓരോജനങ്ങൾക്കപരാധമിങ്ങിനെ
ഓരോതരത്തിലുണ്ടാസ്സുരംനിൎണ്ണയം; 132
വിൎയ്യപുരുഷക്കിതുണ്ടെന്നിരിക്കിലും
കാൎയ്യമോൎത്താൽകളയാമൊമഹീസുര! 133
വെച്ചുകൊള്ളാതെകളഞ്ഞതെന്തിങ്ങിനെ
പിച്ചയല്ലിച്ചൊന്നതെന്നുധരിച്ചാലും" 134
എന്നതുകേട്ടുകൌടില്യനുംചൊല്ലിനാൻ
"ഇന്നതുമോൎത്താനിലിനിക്കെടൊമന്നവ" 135
മന്ദഹാസംപൂണ്ടതുനേരമിങ്ങിനെ
ചന്ദ്രഗുപ്തൻക്ഷിതിനായകൻചൊല്ലിനാൻ; 136
"കൌശലമില്ലായ്കയൊനയങ്ങൾക്കഹൊ?
വാശിപിടിച്ചതൊഴിച്ചുകൂടായ്കയൊ?" 137
"നീതിക്കുകൌശലംചോരായ്കകൊണ്ടല്ല
ചാതുൎയ്യമോടതുചൊല്ലിത്തരുവൻഞാൻ 138
നാട്ടിൽപ്രജകൾക്കുരാജാവിനെക്കുറി-
ച്ചൊട്ടുമെരാഗമില്ലാതെവരുംവിധൌ 139
രണ്ടുപ്രകാരംപ്രതിവിധാനമുണ്ടു
രണ്ടുംപറയാമനുഗ്രഹംനിഗ്രഹം 140
ഭദ്രഭടനുംപുരുഷദത്താഖ്യനാം
ക്ഷുദ്രമതികളായീടുകകൊണ്ടെടൊ 141
സപ്തവ്യസനങ്ങൾകൊണ്ടുപ്രമത്തരായ്
ക്ഷിപ്താധികാരികളായുള്ളവൎകളെ 142
രണ്ടാമതുമതിന്നാക്കീടുകിൽപുന-
രുണ്ടാമതിനാലനേകമനൎത്ഥങ്ങൾ 143
ഹസ്തികുലത്തെയുമശ്വഗണത്തെയും
പൃഥ്വീപതെമുടിച്ചീടുമറികനീ; 144
ഏവമനുഗ്രഹമാകുന്നിതുമെടൊ
കേവലംദോഷമല്ലാതെയില്ലതുമെ, 145

എങ്കിലൊരുകേൾക്കമഹീപതെ!പിന്നെയും
'ധികാരതാഖ്യൻ'ബലഗുപ്തനെന്നിവർ 146
എത്രയുംലുബ്ധപ്രകൃതികളാകയാൽ
ധാത്രിയെത്തന്നെകൊടുത്തുവെന്നാകിലും 147
പ്രീതിവരാതവർക്കെങ്ങിനെഭൂപതെ!
ചേതസിപാർത്താലനുഗ്രഹംനൽകുന്നു? 148
രാജസേനൻഭാഗുരായണനും,പിന്നെ
രാജധനപ്രാണനാശഭയത്തിനാൽ 149
ഏററംപരവശപ്പെട്ടവർക്കെങ്ങിനെ
മററുമനുഗ്രഹംനൽകുന്നുസാംപ്രതം? 150
ലോഹിതാക്ഷാഖ്യൻവിജയവർമ്മാഖ്യനും
സാഹസകാരികളാകകൊണ്ടല്ലയൊ 151
പുത്രരോടേററംമറുത്ത,വർക്കെങ്ങിനെ?
ധാത്രീശനൽകുന്നതിപ്പോളനുഗ്രഹം; 152
രണ്ടുപക്ഷംഞാൻപറഞ്ഞതിൽമുന്നേതി-
ലുണ്ടൊനിരൂപിച്ചുകണ്ടാലവകാശം? 154
പിന്നെപ്പറഞ്ഞപക്ഷത്തിന്നുവൈഷമ്യ-
മെണ്ണരുതാതോളമുണ്ടെന്നറിഞ്ഞാലും 154
നന്ദരാജ്യംനിനക്കിന്നുലഭിക്കയാൽ
നന്നായിണങ്ങീലനാട്ടിലുള്ളോരെല്ലാം 155
എന്നവരുമ്പോൾ"പ്രധാനജനങ്ങൾക്ക
ബന്ധമകപ്പെട്ടുപോ"ലെന്നുകേൾക്കുമ്പോൾ 156
വിശ്വാസമില്ലാതെയാംപ്രജകൾക്കിഹ
വിശ്വൈകവീര!മഹീപതെ!നിർണ്ണയം; 157
എന്നതുകൊണ്ടിഹനിഗ്രഹാനുഗ്രഹം
മന്നവ!രണ്ടിനുംദോഷമുണ്ടോർക്കനീ 158
പർവ്വതപുത്രൻമലയകേതുപ്രബ
ഗർവ്വിതനായ്നമുക്കുള്ളജനത്തെയും 159
രാക്ഷസാമാത്യനേയുമവനന്നുടെ
പക്ഷത്തിലാക്കിവെച്ചാദരപൂർവ്വകം 160

മ്ലേച്ഛൻപെരുമ്പടയോട്ടമൊരുമിച്ച്
വാച്ചവിദ്വേഷമകത്തുവഴിക്കയാൽ 161
യുദ്ധത്തിനായൊരുമ്പെട്ടവൻനമ്മോട്
ബദ്ധരോഷത്തോടിരിക്കുംദശാന്തരെ 162
ഉത്സവത്തിന്നൊരുമ്പെട്ടതെന്തിന്നുനീ-
യുത്സാഹമുണ്ടെങ്കിലൊന്നിഹവേണ്ടതും 163
അസ്ത്രശസ്ത്രാഭ്യാസവുംചെയ്തുനിത്യവും
ധാത്രീശവെണ്മതിൽ,കോട്ട,കിടങ്ങുകൾ, 164
നന്നായുറപ്പിച്ചുശത്രുവരുംവിധൌ
നിന്നുകൊൾവാൻകരുതീടുകമാനസെ; 165
എന്നതുകൊണ്ടുഞാൻചന്ദ്രമഹോത്സവം
ചന്ദ്രഗുപ്താവനീനാഥ!വിലക്കിനേൻ" 166
പാടവമേറുന്നകൌടില്യഭൂസുരൻ
കേട്ടരീതിത്തവംപറഞ്ഞോരനന്തരം 167
മൌര്യനായുള്ളനരവംശശ്രേഷ്ഠനും
ആര്യനോടിങ്ങിനെപാർത്തുചൊല്ലീടിനാൻ; 168
"ബന്ധുവാംനമ്മുടെപർവ്വതപുത്രനെ
എന്തുമൂലംഭവാൻദൂരെകളഞ്ഞത്?" 169
"എങ്കിലോകേൾക്കനീചന്ദ്രഗുപ്തപ്രഭോ!
ശങ്കകൂടാതെപറയാമതുമെടോ! 170
പർവ്വതപുത്രനിവിടെയിരിക്കുമ്പോൾ
പൂർവ്വംപ്രതിശ്രുതമായുള്ളരാജ്യത്തിൽ 171
പാതിപകുത്തുകൊടുക്കയൊവേണ്ടതും
ചേതസിപാർത്താൽവധിക്കയൊവേണ്ടതും 172
കൊന്നാലവന്റെതാതനെക്കൊന്നതും
നിർണ്ണയംനാമെന്നുചൊല്ലുമെല്ലാവരും 173
ന്യൂനമതിനാൽകൃതഘ്നരെന്നുള്ളോരു
നാണയംനീളെനടക്കുംനമുക്കെടോ 174
നാടിഹപാതിപകുത്തുകൊടുക്കിലും
കേടതിനുണ്ടെന്നറിക.ധരാപതേ! 175

മാനിയാംപ്രവൃത്തരാജന്റെക്കൊന്നാതിൽ
ഞാനകൃതഘ്നതമാത്രംഫലമെടൊ! 176
ഇച്ചൊന്നതൊക്കെനിരൂപിച്ചുകണ്ടുഞാൻ
മ്ലേച്ഛസുതന്നെക്കളവാനവകാശം;” 177
“മന്ത്രിപ്രവരനാംരാക്ഷസൻതന്നുടെ
അന്തന്നഗരത്തിൽവാഴുംഭടശാന്തരെ 178
എന്തൊന്നുകണ്ടിട്ടുപേക്ഷിച്ചതുമെന്ന്
ചിന്തിച്ചതോന്നീലിനിക്കെ”ന്നുമൌൎയ്യനും; 179
“ചൊല്ലാമതുംനൃപശ്രേഷ്ഠ നീകേളെടൊ!
വല്ലായ്മകാട്ടുന്നാദുർമ്മന്ത്രിരാക്ഷസൻ 180
ഉള്ളിൽകിടന്നാലവനിഹനമ്മെയും
വല്ലപ്രകാരവുംകൊല്ലുമറിഞ്ഞാലും 181
ദ്ദൂരെയകററിക്കളഞ്ഞാൽപുറത്തിരു-
ന്നാരാനെയുംചെന്നുസേവിച്ചുകൊണ്ടവൻ 182
കാട്ടുന്നതുതടുത്തീടുവാനേതുമെ
വാട്ടമില്ലെന്നങ്ങറികമഹീപതെ!” 183
“എങ്കിലെന്തായ്വതുപായംപ്രയോഗിച്ചു
സങ്കടംകൂടാതെരാക്ഷസാമാത്യനെ 184
ദ്ദൂരെകററിക്കളഞ്ഞതിതെന്തൊന്നു
നേരെപറകെ”ന്നുചൊല്ലിനാൻമൌൎയ്യനും 185
“എന്തറിഞ്ഞുഭവാനേററമുപായങ്ങ-
ളന്തരംകൂടാതെചെയ്യുമമാത്യേന്ദ്രനെ 186
ഉള്ളിൽതറച്ചിളകാതെകിടക്കുന്ന
ശല്യംപറിച്ചുകളയുന്നതുപോലെ 187
തള്ളിക്കളഞ്ഞതറിഞ്ഞിലയൊഭവാ-
നല്ലെന്നുതോന്നുവാനെന്തൊരുവിഭ്രമം!” 188
“അത്രയൊരുവൈഷമ്യമുണ്ടെങ്കിൽഭവാനെന്തു
വിക്രമംചെയ്തു പാടാക്കിവെക്കാത്തതും?” 189
“വിക്രമിച്ചാലതിനുണ്ടൊരുവൈഷമ്യ-
മുണ്ടാക്കുമേറെയുംമന്ത്രികുലോത്തമൻ 190

പ്രാണൻകളയുമതല്ലായ്കിൽനിന്നുടെ
ചേണാൎന്നവൻപടകൊന്നുമുടിച്ചീടും 191
രണ്ടുപ്രകാരവുമെന്നാകിലുമാകാ
കണ്ടകളഞ്ഞൂഞാനെന്നറിഞ്ഞീടുനീ 192
ഏററവുമരിശ്ശവെന്നാകിലതിനൊരു
കുററംഉന്നജ്ഞനല്ലാമന്ത്രിസത്തമൻ 193
കാട്ടിൽകിടക്കുന്നകാട്ടാനയെപ്പോലെ
വീട്ടിൽവരുത്തുവാൻയത്നവുംചെയ്യുനീ" 194
ആൎയ്യൻപറഞ്ഞാൽമടക്കുവാനാളല്ല
കാൎയ്യമറിയുന്നവർകളിൽവെച്ചഹൊ 195
രാക്ഷസാമാത്യനോടൊത്തവരാരുമി-
ല്ലിക്ഷിതിതന്നിലതിനില്ലസംശയം" 196
"ഒക്കമൊക്കമെടൊരാക്ഷസാമാത്യന-
ങ്ങിക്കാലമെന്തൊന്നതിശയമായതും?" 197
"ഏതുമറിഞ്ഞതില്ലെങ്കിൽഭവാനുഞാൻ
ഭൂതധാത്രീദേവ!ചൊല്ലിത്തരാമിപ്പോൾ 198
നന്ദനൃപതികൾനിത്യമായ്വാഴുന്ന
മന്ദിരമിങ്ങുലഭിച്ചോരനന്തരം 199
തന്നിൽനിനച്ചകാലംനിജവാസിതം
നന്നായിവന്നിതെന്നിപ്പാമനസിമെ 200
കല്പിതംസാധിപ്പതിനറിയാതെനാം
കല്പാന്തവുംവസിച്ചീടുകയോഗ്യമൊ? 201
വാണാനതുമൂല,മേററപ്രജകൾക്കു
കാണാതെയായ്വന്നനമ്മിലനുരാഗം" 202
ഭൂസുരനാകിയചാണക്യനുമതി-
ഭാസുരമായതിനുത്തരംചൊല്ലിനാൻ 203
"രാഗംപ്രജകളിലേറിച്ചമകയു-
മേകത്രവാസംവളരക്കഴിക്കയും 204
നന്ദനൃപതിയെക്കുറുള്ളവർകൾക്കു
നിന്ദക്കുടാതെവരികയുംഭൂപതെ 205

അന്തഃപുരജനമുണ്ടാകയും നിജ-
ബുദ്ധിവിലാസങ്ങളുണ്ടായ്ച്ചമകയും 206
ക്രൂരമുള്ള ബന്ധുക്കളേറയുണ്ടാകയു-
മേറുന്നകീർത്തിഭൂവിലുണ്ടാകയും 207
ഇത്തരമുള്ളതുകൊണ്ടമാത്യൻപണ്ടു
ചിത്തമുറപ്പിച്ചിവിടെവസിച്ചതും; 208
രാക്ഷസാമാത്യനതന്നുള്ളിലുണ്ടൊന്നു
സാക്ഷാൽകിടന്നുമറുകുന്നുസന്തതം 209
നന്ദനൃപന്മാരെയൊക്കെവധിപ്പിച്ചു
ചന്ദ്രഗുപ്തപ്രഭൊനിന്നെഞാനന്ദരാൽ 210
ഭൂമിക്കുനാഥനായ്വാഴിച്ചതുപോലെ
കാമിച്ചിരിക്കുന്നുപർവ്വതപുത്രനെ 211
വാഴിപ്പതിന്നുഭവാനെക്കൊലചെയ്തു
രോഷതാപമേറുന്നരാക്ഷസൻകശ്മലൻ 212
നന്ദനെക്കൊന്നതുംനിന്നെവാഴിച്ചതും
പട്ടാങ്ങചൊല്ലുനീമററാരതായത്തും 213
ദുഷ്ടനാംരാക്ഷസൻനോക്കിയിരിക്കവെ
ധൃഷ്ടനായ്ചെയ്തോരവസ്ഥകളൊന്നുമെ 214
ഞാനല്ലയെന്നൊചൊല്ലുമത്സരംകൈവിട്ടു
മാനമുഴുത്തൊരുമൌര്യമഹീപതെ!" 215
"ദൈവമത്രെനവനന്ദനൃപന്മാരെ
ഈവണ്ണമാക്കിച്ചമച്ചതറിഞ്ഞാലും 216
ആത്മനെന്നുള്ളൊരഹംഭാവമുണ്ടെങ്കിൽ
മൌര്യനെന്നുള്ളതിനിക്കുണ്ടുതോന്നുന്നു" 217
"ദൈവംപ്രമാണീകരിക്കുന്നവർകളെ
കേവലംമൂഢരെന്നുള്ളതറികനീ" 218
"മൂഢരല്ലാതവർവമ്പുപറയുമൊ
പ്രൌഢിയ്ക്കുകോട്ടമൊവിപ്രകുലപതെ!" 219
ഇത്തരംവാക്കുകൾകേട്ടചാണക്യനും
ചിത്തത്തിലേററംവളൎന്നിതുകോപവും 220

ഗാത്രം വിറച്ചു കണ്ണു ചുവത്തിക്കൊണ്ടു
ധാത്രീശനോടു പറഞ്ഞു തുടങ്ങിനാൻ 221
"പോരുമെന്നോടു നീയിത്തരം ചൊന്നതു
മേറെപ്പറഞ്ഞു പോകാതെ ദുരാത്മാവേ 222
ഭൃത്യനാം ഞാനെന്നപോലെ നീ പലതരം
ഉത്തരം ചൊന്നതും പോരും ജളപ്രഭോ 223
സത്യം വൃഷലനല്ലോ നീ നിരൂപിക്കി-
ലുത്തമനായുള്ള ഭൂസുരൻ ഞാനെടോ 224
മന്നവരാം നവനന്ദവധം കൊണ്ടു
മന്ദമടങ്ങുന്ന മന്യുദഹനനെ 225
ഉജ്ജ്വലിപ്പിക്കയാലാശു നിനക്കിന്നു
നിശ്ചയം നാശം ഭവിക്കും ജളപ്രഭോ 226
എന്നിൽ വലിയവൻ രാക്ഷസനെന്നൊന്നു
നിന്നുള്ളിലുണ്ടതിലേതുമേ വൈകാതെ 227
വാളിതാ വെക്കം കൊടുക്ക നീ രാക്ഷസ-
ന്നാളല്ല ഞാനിത്തരങ്ങളറിഞ്ഞതിലും" 228
എന്നു പറഞ്ഞു തൻ വാളുമെറിഞ്ഞാശു
തിണ്ണമെഴുന്നേറ്റു ചാണക്യഭൂസുരൻ 229
മന്നനോടൊന്നുമേ മിണ്ടാതെ നോക്കാതെ
തന്നിടം പുക്കിരുന്നിങ്ങിനെ ചിന്തിച്ചാൻ 230
"രാക്ഷസനിപ്രയോഗങ്ങളെപ്പേരുമെ
സൂക്ഷ്മതരമായറിഞ്ഞവനൊക്കവെ 231
ചാണക്യനോടു വിപരീതമാക്കിഞാൻ
നൂനമിച്ചന്ദ്രഗുപ്താവനിനാഥനെ 232
ഇപ്പോൾ ജയിക്കുന്നതുണ്ടെന്നുറച്ചവൻ
കെല്പോടു ചെയ്യും പ്രയോഗങ്ങളൊക്കവെ 233
നിഷ്ഫലമായ്വരുമെന്നതുമല്ലെടോ
തൽഫലം നീതാനനുഭവിക്കും ദൃഢം" 234
ഇത്തരമോരോന്നു ചിന്തിച്ചു തന്നുടെ
പത്തനത്തിങ്കൽ വാണീടിനാൻ വിപ്രനും 235

കോപിച്ചുപോയോരുഭൂദേവനെക്കണ്ടു
താപാകുലൻ ചിന്തിച്ചിതു മൌൎയ്യനും 236
“ആൎയ്യനിന്നെന്നോടു കോപിച്ചതുമിഹ
കാൎയ്യമായ്ത്തന്നെ വരുന്നതോ ദൈവമേ! 237
കോപിച്ചഭാവം നിരൂപിച്ചുകാൺകുമ്പോൾ
കോപിച്ചതല്ലെന്നുതോന്നുന്നു മാനസേ 238
വല്ലായ്മ മൌൎയ്യൻപറഞ്ഞതു കേട്ടിട്ടു
വല്ലതുംവന്നാൽ പൊറുക്കെന്നതേയുള്ളൂ” 239
ഇത്ഥം നിരൂപിച്ച ചന്ദ്രഗുപ്തനൊരു
ഭൃത്യനോടിങ്ങിനെ പാൎത്തു ചൊല്ലീടിനാൻ 240
“ആൎയ്യചാണക്യനധികാരമൊക്കവെ
വൈരവശാൽവച്ചുപോയി”തെന്നിങ്ങിനെ 241
നാട്ടിൽപ്രജകളോടൊക്കെപ്പറയണം
ഒട്ടുമേ വൈകരുതെന്നയച്ചീടിനാൻ 242
എല്ലാവരുമറിഞ്ഞാരുത്തമക്കാല-
മെല്ലാടവുമൊരുഘോഷവുംകൂടാതെ 243
“വെച്ചുപോൽസൎവ്വാധികാരം ചാണക്യൻ
സപൎയ്യാസുഖമാറായിതു മൌൎയ്യനും” 244
എന്നിങ്ങിനെ പലരും പറഞ്ഞീടിനാ-
രൊന്നുമറിഞ്ഞീലവരന്തരമൊരുതരം 245
മൌൎയ്യനും പിന്നെയതു തന്നെ ചിന്തിച്ചു
ധൈൎയ്യമുറപ്പിച്ചിരുന്നാനതു കാലം 246
ഏതുമരുതിനിച്ചൊൽവാനിനിക്കെന്നു
ചാതുൎയ്യമോടു ചൊല്ലാൾ കിളിമകൾ 247
പാലും മധുവും തെളിഞ്ഞുനുകർന്നഥ
പാൽമൊഴിയാളുടൻ മെല്ലെ മരുവിനാൾ 248

---

അഞ്ചാംപാദം സമാപ്തം

—:o:—

# ആറാം പാദം

വരികരികിൽനീയരികശാരികെ
പറകശേഷമാംകഥകളൊക്കവെ 1
വരുത്തരിയവിൽപൊരിവരുത്തെള്ളും
കരുക്കപാലതിൽകുഴച്ചുസാദരം 2
വെളുത്തവെല്ലവുംപൊടിച്ചതിലിട്ടു-
ഇളക്കിമേളിച്ചുനിനക്കുഞാൻതരാം 3
മടിച്ചിരിയാതെഭുജിച്ചിളമധു
കുടിച്ചുദാഹവുമിളച്ചുചൊല്ലെടോ 4
വിചിത്രമെത്രയുംനിനച്ചുകാണ്കിലി-
ച്ചരിത്രമെന്നതെപറയാവുദൃഢം 5
അതിപ്രവരനാംമലയകേതുവും
മതിപ്രയോഗമുള്ളമാത്യനംപിന്നെ 6
പ്രവൃദ്ധരാഗമാർന്നിവരുംകൂടി
പ്രവൃത്തിച്ചതെന്തൊന്നുരചെയ്തീടുനീ 7
അതുകേട്ടുകിളിത്തരുണിയുമതി-
മധുരമായ്മനംതെളിഞ്ഞുചൊല്ലിനാൾ:— 8
കഴിഞ്ഞെടംകഥാവിഷമിച്ചേററവു-
മൊഴിഞ്ഞുഞാനെന്നതറികയുംവേണം 9
ഉരചെയ്യാൻപണിപെരുതെന്നാകിലു-
മൊരോന്നോന്നാകഥാകഴിവോളംനേരം 10
പറകെന്നാവതു,വചസിസാമർത്ഥ്യം
കുറയുമെങ്കിലുംതെളിഞ്ഞുകേട്ടാലും; 11
മലയകേതുവാംനൃപതിവീരനെ
പലകാലംസേവിച്ചമാത്യരാക്ഷസൻ 12
ഇരിക്കുംകാലത്തങ്ങൊരുദിനംരാത്രൌ
ക്ഷുദ്രത്തേറുംഭദ്രഭടാദികളെയും 13

അളിമതംതനിക്കധികമുള്ളൊരു
ക്ഷപണനെയുംകണ്ടതിമോദംപൂണ്ടാൻ; 14
അവരിൽവെച്ചുഭാഗുരായണൻമുന്ന-
മവനിനാഥനാംമലയകേതുതാൻ 15
ഇരിക്കുംമന്ദിരമകംപുക്കുനൃപ-
വരനെക്കണ്ടവനവസ്ഥകളെല്ലാം 16
അറിയിച്ചീടിനാനതുകാലംമന്ത്രി
വരനാക്കീടിനാനവനെയുംമ്ലേച്ഛൻ 17
പടക്കുനാഥനാംശിഖരസേനനെ
പട്ടതാമുള്ളൊരുഭദ്രഭടാദികൾ 18
തിരഞ്ഞുകണ്ടവരവനോടുംകൂടി
വിരിഞ്ഞുഭൂപതിവരനെക്കണ്ടതെ; 19
കുടിലനായുള്ള ചാണകപുത്രനോ-
ടിടഞ്ഞുപോന്നതുമറിയിച്ചീടിനാർ; 20
അതിനവപ്ത്തസുതനവർകളെ
യതിനായിട്ടധിപതികളാക്കിനാൻ 21
അതുകാലംമ്ലേച്ഛതനയനോടവ-
രതിഗൂഢമായൊന്നുരചെയ്തീടിനാർ 22
“ശിഖരസേനനോടൊരുമിച്ചങ്ങൾ
അഖിലനാഥനാംദേവനെക്കണ്ടതി- 23
നൊരുവസ്തുവുണ്ടെന്നറികഭൂപതെ
പറഞ്ഞറിയിക്കാമതുമിഹഞങ്ങൾ; 24
അവസചിവനാമമാത്യരാക്ഷസൻ
അവനിനാഥനായ്മരുവുംമൌര്യനോ- 25
ടൊരുമിച്ചീടുവാനവസരമിപ്പോൾ
കരുതിപ്പാർക്കുന്നു; ചതിക്കുംരാക്ഷസൻ, 26
അതുമൂലമമാത്യകനെക്കൂടാതെ
ചതിക്കുമെന്നുള്ളഭയംകൊണ്ടുഞങ്ങൾ 27
ശിഖരസേനനോടൊരുമിച്ചുവന്നി-
ട്ടഖിലനാഥനാംദേവനെക്കണ്ടതും” 28

അവർകളിങ്ങിനെ പറഞ്ഞതു കേട്ടി-
ട്ടവനിനാഥനാം മലയകേതുവും 29
തദനു ഭാഗുരായണനേയും വിളി-
ച്ചതു സമസ്തവുമറിയിച്ചീടിനാൻ; 30
അരിഭയാൽ ഭാഗുരായണനനന്തരം
പെരികെ മോദം പൂണ്ടുരചെയ്തീടിനാൻ; 31
"കൃപ നൃപതിക്കവളപ്പതിന്നായി
നൃപതിയെ സ്നേഹം പെരികെയുള്ളോരെന
കപടംകൈവിട്ടാശ്രയിച്ചവനാവർ
നൃപശിഖാമണേ! ഭവാനെക്കണ്ടതും" 33
അതുകേട്ടു നരവരനും ചൊല്ലിനാൻ
"ചതിവെടിഞ്ഞുള്ളോരമാത്യനെപ്പോലെ 34
പെരികെ സ്നേഹമുള്ളവർകളാരുമി-
ധരണിയിലില്ലെന്നറിഞ്ഞാലുമെടൊ" 35
ചിരിച്ചു ഭാഗുരായണനനന്തര-
മിരിക്കും മ്ലേച്ഛനോടുരചെയ്തീടിനാൻ 36
"അതിനേതുമൊരു വികല്പമില്ലതാ-
നതുകൊണ്ടല്ലെടൊ പറഞ്ഞതുമിപ്പോൾ 37
ചണകപുത്രനോടമാത്യനേററവും
പിണക്കമാകുന്നു ധരിക്കമാനസെ 38
പിണക്കമില്ല ചന്ദ്രഗുപ്തനെക്കുറി-
ച്ചിണക്കമീവഴി നിനക്കിലുണ്ടല്ലോ 39
കടിലമതിയാം ചാണക്യപുത്രന്റെ
കടുപ്പങ്ങളൊട്ടും പൊറുക്കാതെ മൌര്യൻ 40
അധികാരം ചാണക്യനൊഴിപ്പിച്ചീടുകി-
ലതിനുണ്ണന്നാമമാത്യരാക്ഷസൻ 41
മരിച്ച നന്ദനെക്കുറിച്ചു ഭക്തികൊ-
ണ്ടുറച്ചീടും തന്റെ മനസ്സിലിങ്ങിനെ:— 42
"നിനച്ചുകാണ്കിലീ നൃപതി മൌര്യനു
ജനിച്ചതും നന്ദകുലത്തിൽ നിന്നയം 43

നിനച്ചിതുവഴിയുറച്ചുരാക്ഷസൻ
മനക്കരുത്തേറുമരിയമൌൎയ്യനെ 44
പെരുത്തമത്സരംകളഞ്ഞുകണ്ടുട-
നിരിക്കമില്ലൊരുവികല്പമേതുമെ; 45
അവൎകളെക്കുറിച്ചുനേരംപോ-
നവിശ്വാസംപെരുമതുകണ്ടിട്ടല്ലൊ 46
മികവേറുംഭദ്രഭടപ്രഭൃതികൾ
ശിഖരസേനമാശ്രയിച്ചുവന്നതും!” 47
സചിവനായഭാഗുരായണൻതന്റെ
വചനംകേട്ടുപൎവ്വതപുത്രൻചൊന്നാൻ 48
“പരമാൎത്ഥംസഖെപറഞ്ഞതൊക്കവെ
നിരന്നിതുനിന്റെവചനമേറ്റവും 49
ചണകജൻതന്റെകടുമകൊണ്ടോരോ
ജനങ്ങൾമൌൎയ്യനെവെടിഞ്ഞുപോരുന്നു 50
നമുക്കിതുകാലംപടകൊണ്ടുചെന്നി-
ട്ടമൎക്കണംമൌൎയ്യചണകജന്മാരെ 51
മമതാതൻതന്നെക്കുറിച്ചിനിക്കൊരു
മമതയില്ലെന്നുപറയുന്നുജനം 52
കഴിഞ്ഞുപത്തുമാസവുമെന്റെയച്ഛൻ
കഴിഞ്ഞതുമുതലറികെടൊസഖെ! 53
ചതിച്ചുതാതനെക്കൊലചെയ്തുമൂലം
പ്രതിജ്ഞയുംകോപിച്ചിവണ്ണംചെയ്തുഞാൻ 54
പിതൃഹന്താവിനെക്കൊലചെയ്യാതെഞാൻ
പിതൃക്രിയചെയ്യുന്നതുമില്ലതുമെ 55
കരുത്തനായഞാൻപ്രതിജ്ഞയുംചെയ്തു
പൊറുക്കുന്നതെന്റെബലക്ഷയംതന്നൊ 56
ഒരുത്തരികളെവധിച്ചുവൈകാതെ
മരിച്ചതാതന്റെജലക്രിയചെയ്വാൻ 57
എതിൎത്തുപോർചെയ്തുമരിപ്പനല്ലായ്കിൽ
വിധിച്ചതൊക്കവെവരുമെടൊസഖെ! 58

അതിനമാത്യന്റെകരുത്തുണ്ടെന്നാകി-
ലിതുകാലംപുനരെളുപ്പമുണ്ടെടോ 59
ശിരസിവേദനകലന്നുരാക്ഷസൻ
പരവശപ്പെട്ടുകിടക്കുന്നിതിപ്പോൾ, 60
അതുകൊണ്ടുമന്ത്രിപ്രവരനെക്കാണ്മാൻ
അധികമായിപ്പോളുഴറിവന്നുഞാൻ 61
പുറപ്പെട്ടുകനാമതിനുവൈകാതെ
പറക്കവേണ്ടനാമിരുവരുമ്മതി" 62
പലതരമിത്ഥംപറഞ്ഞുഴറ്റോടെ
മലയകേതുഭാഗുരായണനുമായ് 63
പുറപ്പെട്ടുചെന്നങ്ങമാത്യൻവാഴുന്ന
പുരത്തിനുചെന്നടുത്തുനേരം 64
വസുസമനായുള്ളമാത്യരാക്ഷസൻ
കുസുമമന്ദിരത്തിലെവിശേഷങ്ങൾ 65
അറിവതിനുതാൻപറഞ്ഞയച്ചോരു
കരഭകനൊരുപഥികൻവേഷമായ് 66
പരമാർത്ഥമെല്ലാമറിഞ്ഞുവന്നുടൻ
തിറമേറുംമന്ത്രിപ്രവരനെക്കണ്ടാൻ 67
പുരംപ്രവിഷ്ടനാമവനെക്കണ്ടഥ
ചിരിച്ചമാത്യനുമിവണ്ണംചൊല്ലിനാൻ 68
"പെരികനന്നെടോവരികരികിൽനീ
പറകമൌര്യന്റെചരിതമൊക്കവെ" 69
രഹസ്യമാംവണ്ണംപറവതിനപ്പോൾ
മഹത്വമുള്ളരാക്ഷസൻനിനച്ചുള്ളിൽ 70
ശകടദാസനോടി"വനെയുംകൊണ്ടി-
ങ്ങകത്തുപോരികെ"ന്നുരചെയ്തീടിനാൻ 71
അഥശകടനുംകരഭകൻതാനു-
മതിഗുണനയമുടയമന്ത്രിയും 72
അകത്തുപുക്കുടനടച്ചുവാതിലു-
മകംതെളിഞ്ഞുടനിരുന്നാരവരും 73

മലയകേതുവുംസചിവനുംകൂടി
ചിലകാൎയ്യംനിനച്ചമാത്യനെകാണ്മാൻ 74
പുരാപുക്കനേരമറയിലെന്നുകേ-
ട്ടിരുവരുംകൂടെയവിടെച്ചെല്ലുമ്പോൾ 75
അറവാതിൽനന്നായടച്ചുകണ്ടപ്പോ-
ളിറപാൎത്തുനിന്നാരവരുമന്നേരം 76
കനുകേനകരഭകനോടുമന്ത്രി
പതുക്കച്ചോദിച്ചുതുടങ്ങിയന്നേരം 77
"കരഭകനീയസ്തനകലശനെ
യരിപുരത്തുങ്കൽപുനരവനെന്തോകണ്ടു?" 78
അതുകേട്ടുകരഭകനുംചൊല്ലിനാൻ
"മതിമാനാമവനേയുംകണ്ടേനഹം" 79
മലയകേതുവുമതുകേട്ടുമോദം
കലൎന്നുഭാഗുരായണനോടുചൊന്നാൻ 80
"അറികനീപുഷ്പപുരവൃത്താന്തങ്ങ-
ളറിയിക്കുന്നതുമൊരുവൻമന്ത്രിയെ 81
രഹസ്യമായൊരുവചനംചൊല്ലുമ്പോൾ
ബഹുത്വവുമാക്കീടരുതല്ലോപാൎത്താൽ 82
ഇറപാൎത്തുകേട്ടാലറിയാമെന്തെല്ലാ-
മ്മറവുകളെന്നുധരിക്കെടൊസഖെ" 83
"പരമാൎത്ഥംതന്നെപറഞ്ഞതുഭവാ-
നറിയാമൊക്കെ"യെന്നവനുംചൊല്ലിനാൻ 84
അതിവിദഗ്ദ്ധനാംകരഭകൻതന്നോ-
ടതുനേരംമന്ത്രിപ്രവരനുംചൊന്നാൻ 85
"മനക്കരുത്തേറുംകരഭകയിപ്പോൾ
നിനച്ചകാൎയ്യംഫലിച്ചിതൊപാൎത്താൽ?" 86
"ഫലിച്ചിതേറ്റവുംതവനയത്തിനാ
വലിപ്പമുണ്ടെന്നുധരിക്കമാനസെ" 87
അതുകേട്ടുപൎവ്വതകപുത്രനും
അതിഖിന്നമുള്ളസഖിയോടോതിനാൻ 88

"നിനച്ചകാൎയ്യമെന്നിതാപറയുന്ന
ഇനിക്കതെന്തെന്നതിരിയുന്നില്ലെടോ" 89
"ഏപതികൾമൂട്ടംമകടരത്നമേ
കപടമന്ത്രികൾചരിതമെങ്ങിനെ 90
അറിയുന്നുപുനരിനിയുംപോക്കുമ്പോ-
ളറിയാംപക്ഷെ"യെന്നരചെയ്തീടിനാൻ 91
അകത്തിരുന്നപ്പോളമാത്യരാക്ഷസൻ
അകക്കുരുന്നേററംതെളിഞ്ഞുചൊല്ലിനാൻ 92
"പറകവിസ്തരിച്ചഖിലവുമെടോ"
"പറയാമെങ്കി"ലെന്നവനുംചൊല്ലിനാൻ 93
"തവനിയോഗത്താലഗതിവേഷംപൂ-
ണ്ടിവിടുന്നുപുഷ്പപുരിക്കചെന്നുഞാൻ 94
സ്തനകലശനോടഖിലവുംതവ
മനസിചിന്തിതമുരചെയ്തീടിനേൻ 95
ചണകപുത്രനോടവനീശൻമൌൎയ്യൻ
പിണങ്ങുന്നേരമപ്പുഴതറിഞ്ഞുനീ 96
ധരണീശൻതന്നെസ്തുതിക്കണമെന്നു
പറഞ്ഞുമന്ത്രിയെന്നുരചെയ്തീടിനേൻ 97
അതിനേതുമൊരുകുറവിനിക്കില്ലെ-
ന്നതിവിദഗ്ദ്ധനാമവനുംചൊല്ലിനാൻ 98
അനന്തരംമൌൎയ്യൻപ്രജകടെയെല്ലാ
മനംകേട്ടുനന്ദനിധനചിന്തയാ 99
നിരുത്സാഹേനകണ്ടവൎക്കുസന്തോഷം
വരുത്തണമെന്നുനിനച്ചുകണ്ടുള്ളിൽ 100
പുരങ്ങളൊക്കവെയലംകരിപ്പിച്ചി-
ട്ടൊരുചന്ദ്രോത്സവംതെളിഞ്ഞുകല്പിച്ചാൻ 101
അതിനാലാനന്ദംകലൎന്നുലോകൎക്കും
അതിനൊരുദ്യോഗംവളൎന്നനന്തരം" 102
അതുകേട്ടുകണ്ണിലുറന്നവെള്ളമോ-
ടധികംതാപേനപറഞ്ഞുരാക്ഷസൻ 103

"മമനൃപൻനന്ദൻധരണിക്കിന്നൊരു
കമലബാന്ധവന്മരനസന്നിഭൻ 104
ഗുണഗണങ്ങൾക്കസതതംവാഴുവാൻ
മണികലശനാംനൃപനെക്കൂടാതെ 105
നിറക്കുമോചന്ദ്രമഹോത്സവമിപ്പോൾ
മറക്കുമോമമനൃപനെഞാനഹോ" 106
പലതരമിത്ഥംപറഞ്ഞമാത്യനു-
മലറിവീണിതുകപടദുഃഖത്താൽ 107
കരകേൻതാനുംശകടനുംകൂടി
പരവശംകണ്ടുപിടിച്ചമാത്യനെ 108
നിവർത്തിനാൻവെള്ളംതളിച്ചതാപത്തിൻ
നിവൃത്തിയുമൊട്ടുവരുത്തിനാരഹോ 109
കരഭകനോട്ടപുനരമാത്യനും
"പറകശേഷ"മെന്നുരചെയ്തീടിനാൻ 110
അതുകേട്ടചൊന്നാനവനു"മെങ്കിലൊ
ചതിയേറീടുന്നചണകനന്ദനൻ 111
മുടക്കിനാൻചന്ദ്രമഹോത്സവംപിന്നെ
കട്ടപ്പമെങ്ങിനെപറഞ്ഞുകൂടുന്നു?" 112
അതുകേട്ടമൌര്യൻചണകപുത്രനോ-
ടതികപിതനായുരചെയ്യുനേരം 113
സ്തനകലശനപ്പോഴുതുമൌര്യൻെറ
ഗുണഗണംവാഴ്ത്തിസ്തുതിച്ചസാദരം 114
നൃപനാജ്ഞാഭംഗംസഹിച്ചുകൂടാതെ
കപടബുദ്ധിയാംചണകപുത്രനെ 115
അധികാരത്തിങ്കൽനിന്നൊഴിപ്പിച്ചാൻതവ
മതിഗുണങ്ങളെപ്രശംസിച്ചതന്നെ" 116
പറഞ്ഞവാരൻെറവചനംകേട്ടഹ്ര
നിറഞ്ഞൊരാനന്ദംവഴിഞ്ഞരാക്ഷസൻ 117
പറഞ്ഞാ"നെന്നുടെസ്തനകലശൻെറ
വിരുതുകളതെഫലിച്ചതുമിപ്പോൾ 118

പെരികനന്നെല്ലൊസ്തനകലശന്റെ
വിരഞ്ഞതഭേദത്തെമുളപ്പിച്ചവാറും 119
ശിശുക്കളുംനിജകളികളിൽചെന്നാൽ
നശിപ്പിച്ചാലതുസഹിക്കയില്ലവർ 120
നരവരനുണ്ടൊപുനരാജ്ഞാഭംഗം
പൊറുത്തുപാർക്കുന്നുമനസിസന്തതം" 121
പലതരമവർപറഞ്ഞതുകേട്ടു
മലയകേതുവുമുരചെയ്തീടിനാൻ 122
"ഗുണജ്ഞഭാഗുരായണ!നീകേട്ടില്ലേ
ഗുണപ്രശംസചെയ്തമാത്യന്റെമൌര്യൻ 123
ചണകപുത്രനെയൊഴിച്ചുനോക്കുമ്പോൾ
ഇണക്കമുണ്ടെന്നുധരിക്കെടോസഖേ" 124
"ഗുണപ്രശംസകൊണ്ടറിയണമെന്നു
ചണകപുത്രനെയൊഴിച്ചുനോക്കുമ്പോൾ 125
ഇതില്പരമെന്തൊന്നറിവതിനെന്നു"
മതിമാൻഭാഗുരായണനുംചൊല്ലിനാൻ 126
പുനരപികരഭകനോടുമന്ത്രി
വിനയമൊടുകൊണ്ടുപറഞ്ഞാനിങ്ങനെ 127
"നരപതിചാണക്യനോടുകോപിപ്പാൻ
നിറമേറുംചന്ദ്രമഹോത്സവത്തിന്റെ 128
മുടക്കംചെയ്തതിലൊതുങ്ങിയൊമറ്റും
കടപ്പമെന്താനുമിനിയുംകേട്ടിതോ?" 129
അതുകേട്ടുചൊന്നാൻമലയകേതുവും
മതിമാനായുള്ളസചിവനോടേവം 130
"നരവരൻകോപിച്ചതിൻമൂലംതിര-
ഞ്ഞറിഞ്ഞിട്ടെന്തൊരുഫലംമന്ത്രിക്കിപ്പോൾ?" 131
"ഫലമതിനെന്തെന്നുരചെയ്യാ"മെന്നു
മലയകേതുവോടുരചെയ്തീടിനാൻ, 132
"മതിമാനായുള്ള ചണകനന്ദന-
നിതുകാലമൊരുഫലവുംകൂടാതെ 133

നൃപനെകോപിപ്പിക്കയുമില്ലപാൎത്താ-
ലുപകാരംചെയ്താൽമറക്കുമൊമൌൎയ്യൻ 134
അതുകൊണ്ടല്ലയൊഗുരുവിനെനിന്ന-
ധികാരത്തിങ്കന്നൊഴിച്ചതുമിപ്പോൾ 135
പലപ്രകാരവുംനിരൂപിച്ചുകണ്ടാൽ
നിലവിട്ടുവൈരംമുഴുത്തീടുമത്രെ 136
അകന്നിരിക്കയില്ലിവൎക്കിനിയെന്ന-
തകമേചിന്തിച്ചുപറവാൻകാരണം 137
കരഭകൻമന്ത്രിപ്രവരനോടപ്പോൾ
ചിരിച്ചുചൊല്ലിനാനിനിയുമുണ്ടെടോ 138
മലയകേതുവാംനരപതിയേയും
പലഗുണമുള്ള ഭവാനേയുംപിന്നെ 139
കളഞ്ഞതേതുമെതെളിഞ്ഞീലാമൌൎയ്യ-
നിളക്കമുണ്ടതിലറികസാംപ്രതം" 140
അതുകേട്ടുമന്ത്രിപ്രവരനുംതെളി-
ഞ്ഞതിസ്നേഹമുള്ള ശകടനോടപ്പോൾ 141
ഉരചെയ്തീടിനാ"നിനിമൌൎയ്യനെന്റെ
കരത്തിലായിതെന്നറികെടൊസഖേ! 142
ഇനിച്ചന്ദനദാസനുംസുഖംവന്നു.
നിനക്കുംനിന്നുടെഗൃഹജനത്തിനും 143
സുഖംവന്നുസഃഖപുനരിതുകാലം
സുഖംവന്നുബന്ധുജനങ്ങൾക്കുമെല്ലാം" 144
മലയകേതുവുമതുകേട്ടനേരം
ചലഹൃദയനായ്സചിവനോടേവം 145
പറഞ്ഞിതു"മൌൎയ്യൻകരത്തിൽവന്നിതെ-
ന്നുരചെയ്യുന്നതിന്നഭിപ്രായമിപ്പോൾ 146
കരുത്തേറുംമന്ത്രിപ്രവരനെന്തഹോ
നിരക്കുമോമൌൎയ്യസുതനോടിക്കാലം?" 147
ചിരിച്ചുഭാഗുരായണനുമന്നേരം
കരുത്തനാംമ്ലേച്ഛസുതനോടുചൊന്നാൻ 148

"നൃപശിഖാമണേയതിനമറെറന്തു
കപടംകാട്ടുന്നു ചണകനന്ദനൻ? 149
വെടിഞ്ഞമാത്യനാംനൃപതിവീരനോ-
ട്ടടമതേടുവാനഭിപ്രായമെടോ" 150
ഗുരുസമനായോരമാത്യനന്നേരം
കരഭകനോടുപറഞ്ഞുപിന്നെയും 151
"അധികാരംവെച്ചുചണകജൻവട്ട-
വിളുകാലംകുത്രവസിക്കുന്നുചൊൽനീ?" 152
അവനതുകേട്ടുപറഞ്ഞു"ചാണക്യ-
നവിടന്നെങ്ങുമഗമിച്ചതില്ലല്ലോ 153
അടവിയിൽപുക്കുതപസ്സുചെയ്യുതി-
നട്ടുത്തുയാത്രയെന്നതുകേട്ടേനഹം" 154
മുഖപ്രസാദവുംകുറഞ്ഞുരാക്ഷസ-
നകമേചിന്തിച്ചുശകടനോടപ്പോൾ 155
പറഞ്ഞിതു"തമ്മിലിടഞ്ഞുചാണക്യൻ
നിറഞ്ഞകോപത്തോടധികാരംവെച്ചു 156
പുറപ്പെട്ടുപോകാഞ്ഞതുംപ്രതിജ്ഞയെ
വിരവോടുചെയ്യാഞ്ഞതുംനിരൂപിച്ചാൽ 157
ശകടദാസ!കേളതിനുചെറ്റുമി-
ല്ലകമേചിന്തിച്ചാൽവികല്പമുണ്ടെടോ 158
നരവരന്മാർക്കുമകുടമായുള്ള
നിറമെഴുംമെനൃപതിനന്ദന്റെ 159
ഭൃതമഗ്രാസനംചിഴകിഴപ്പാന്നതും
മതിയിലൊട്ടുമെസഹിയാഞ്ഞോരിവൻ 160
വൃഷലിപുത്രനെനിജബലംകൊണ്ടു
വസുമതിക്കധിപതിയാക്കീടിനാൻ 161
അറമ്മതികൊണ്ടുള്ളവന്റെയധികാരം
സഹിച്ചുവിടെത്താനിരുന്നതെങ്ങിനെ?" 162
പലവിധമേവംപറഞ്ഞവാക്കുകൾ
മലയകേതുകേട്ടരികിൽവാണീടും 163

